# THE CHURCH WEEKLY

| Vol IX | SUNDAY 12 TH JUNE 1955 | PRICE 2 ANNAS A COPY | NO. 23 |
|---|---|---|---|


## 'THE WORD OF A GENTLEMAN'

(By Dr. James Reid)

***Lo, I am with you alway.*** Matt. 28:20.

Livingstone called this promise "the word of a gentleman." It was the climax to Christ's various appearances between the Resurrection and the Ascension. These are described in the Gospel and Paul makes a summary of them, ending with his own contact with Christ. But these appearances, though temporary, accomplished something that was vital. They brought home the conviction that this is a world in which Christ's presence and His grace and guidance are everywhere and at all times available. "Lo, I am with you alway" is a fact. In it for each of us there are all the spiritual resources that Christ offered to men in His earthly life. He said to men "Come unto Me" and the invitation still echoes in our hearts. His hands are still held out to us in healing and forgiveness.

These contacts with Christ are the experiences that renew and nourish the roots of life. To some they may be more vivid and moving than to others. Poets like Whittier and Francis Thompson and a score of others tell of them. Only the language of poetry or music can really describe them.

Our great hymns are all confessions of faith and experience which no other kind of language could express. Those who may have little poetry in their make-up and few words at their command, find in them what they know and feel about Christ and would like to feel and know more deeply. Among varied themes most of the hymns speak of His presence. Whittier says,

*The healing of His seamless dress*
*Is by our beds of pain;*
*We touch Him in life's throng and press,*
*And we are whole again.*

And Francis Thompson, a waif in the London streets, describes how he saw Christ "walking on the water, not of Gennesaret, but Thames"

Dr. William Temple used to remind us that we cannot always be thinking of Christ. There are tasks at home and at our daily work to which all our thought and energy must be given. Few of us probably need this warning; for most of us it is the other way about and Christ may be crowded out. We need to cultivate what the old monk called the "practice of the Presence," even among the pots and pans and the heat and dust of toil. The conviction of Christ's presence at all times should be the foundation fact of life, like the foundation stones of a bridge which, unseen and often forgotten, enable it to carry the traffic of the world If we face the tasks and problems of every day with this assurance we shall have a basis for living that will stand the strain.

The assurance of Christ's presence recollected in the hour of temptation will keep us up to our best. Shoddy work, careless alk, loveless judgments of one another will have no place in the heart that is aware that Christ is looking on. There are people who live so near to Christ that through contact with them the "fountains of our hidden life" are purified and renewed This is one of His ways of revealing His presence. A man who was greatly troubled by problems of faith sought an interview with Philips Brooks. He took with him as he went a dozen doubts and objections. But when he sat in the presence of this grea Christian every one of these vanished like mists before the sunlight. This is what happens whe we let our thoughts dwell on Christ and open our minds to the light and love that shines in His face. The shadows fly apart; the power of the temptation, whatever it be, is broken. We realise that to yield to the selfish impulse would be like turning the picture of one we love with its face to the wall.

Or it may be we have come to a bit of the road where discouragement, or failure, or some sorr w that has w unded us to the heart, has made the going rough or dreary It is a time to fall back on our foundations to feel the bottom, as Bunyan's pilgrim did when he went int the river of death to cross to the other side and the dark waters threatened to overwhelm him. Our great need at such times is to fall back on the great convictions of our faith till they regain their power to hold us. The promise that Christ is with us is the assurance that He shares our life The consciousness of His companionship will make any road less dark and dreary. It is often at such times that the experience of Christ becomes most real and sure. Some of us "touch the risen Christ," as Dora Greenwell says, "only through His wounds," but it is our own that make us sensitive to Him.

But most of all the assurance of His presence comes into play through the faith that obeys His call to service. In many cases our service of Christ never becomes adventurous enough, or our sense of the needs of others burdensome

അസ്സീസിയിലെ ഫ്റാൻസിസ് 31.

# പ്രഭുക്കന്മാരോടുള്ള പ്രസംഗം

(എം. കുര്യൻ, കോരമംഗലം)

ട്രാസിമീൻ തടാക തടത്തിൽനിന്നു വളരെ ഉയരത്തിലായി പർവതനിരകൾക്കിടയ്ക്കു കിടക്കുന്ന ഒരു പട്ടണമാണു കോർട്ടോണാ. അതിന്റെ ഉന്നതി കാരണം ആളുകൾ പറയാറുണ്ട്, ആ പട്ടണവാസികൾ സമതലത്തിലേക്ക് ഇറങ്ങിച്ചെല്ലാറില്ലെന്ന്.

ഉപവാസത്തിന്റെ ഫലമായി ശക്തി സംഭരിച്ചശേഷം ഫ്റാൻസിസ് വിഷമിച്ചു മലയും മേടും വലിഞ്ഞു കയറി കോർട്ടോണായിലെത്തി. അവിടെ പ്രസംഗമാരംഭിച്ചു. എത്രപേർ അവിടെ വച്ചു ഫ്റാൻസിസ്കൻ സമൂഹത്തിൽ ചേർന്നുവെന്നു തിട്ടമായി പറഞ്ഞുകൂടാ. ഇവിടെ ഒരു പ്രമുഖ വ്യക്തി ഫ്റാൻസിസിനെ അനുഗമിച്ചുവെന്നു മാത്രം വ്യക്തമായി അറിയാം.

ഗൈ ഒരുൽകൃഷ്ട കുടുംബജാതനായിരുന്നു. ആതിഥ്യമര്യാദകൾക്കും ആദരപൂർവമായ പെരുമാറ്റത്തിനും അന്നാട്ടിൽ സുപ്രസിദ്ധി നേടിയ ഒരു യുവാവ്—ഫ്റാൻസിസിന്റെ പ്രസംഗവും സ്വഭാവശ്രേഷ്ഠതയും ഗൈയുടെ ഹൃദയം കവർന്നു. കോർട്ടോണായിൽ താമസിക്കുന്ന കാലമെല്ലാം തന്റെ ഭവനത്തിൽ വന്നു പാർക്കണമെന്നു ഗൈ പ്രസംഗകനോടഭ്യർത്ഥിച്ചു. ഫ്റാൻസിസ് സന്തോഷസമ്പ്രീതം അതിനു സമ്മതിച്ചു.

ഗൈ ഒരുത്തമനായ ആതിഥേയനായി രൂപാന്തരപ്പെട്ടു. പകൽ മുഴുവൻ നടന്നു, പൊടിയണിഞ്ഞു, ക്ഷീണിച്ചു വന്ന അതിഥിയുടെ കാൽ ആ യുവാവു തന്നെ കഴുകിത്തുടച്ചു. തനിക്കുള്ള സകലതും ഫ്റാൻസിസിനു് അവശ്യംപോലെ ഉപയോഗിക്കാമെന്നും, എന്തെങ്കിലും ആവശ്യമുള്ളതു ചോദിക്കാൻ വൈമുഖ്യം പ്രദർശിപ്പിക്കുന്നെങ്കിൽ അതു തനിക്കു സങ്കടഹേതുവായിരിക്കുമെന്നും ഗൈ വ്യക്തമാക്കി.

ധനികനായ ആ യുവാവു ഫ്റാൻസിസിൽ ഒരു ആരാധ്യപുരുഷനെ കണ്ടെത്തി. വീരാരാധന. ഫ്റാൻസിസ് ആ യുവാവിനെ നോക്കി, അവനെ സ്നേഹിച്ചു. തന്റെ സമൂഹത്തിനു് ആ യുവാവു് ഒരു നേട്ടമായിരിക്കുമെന്നു് അദ്ദേഹത്തിനു തോന്നി. ആ നിമിഷംമുതൽ രഹസ്യമായി അദ്ദേഹം അക്കാര്യത്തിനുവേണ്ടി പ്രാർത്ഥിക്കാൻ തുടങ്ങി.

ഫ്റാൻസിസ് യാത്ര പറഞ്ഞിറങ്ങുന്നതിനു മുമ്പു ഗൈ മുമ്പിൽവന്നു. മുട്ടിന്മേൽ വീണു, "എന്നെ അങ്ങയുടെ സഹോദരന്മാരുടെ ഗണത്തിൽ ഉൾപ്പെടുത്തുന്നതിനു ദയവുണ്ടാകണേ."

എന്തു്? സ്വത്തു മുഴുവൻ വിട്ടു ദരിദ്രർക്കു വിതരണം ചെയ്യുമെന്നോ? അതിനു തയ്യാറാണെന്നോ?

അതേ, അങ്ങനെതന്നെ.... ........

പക്ഷേ, ഭവിഷ്യത്തിനെപ്പറ്റി കാര്യമായി ചിന്തിച്ചുവോ? ഒരു പക്ഷേ, ഇന്നത്തെ നിലയിൽ എല്ലാവരോടും കരുണ കാണിച്ചു കഴിവുള്ളത്ര നന്മപ്രവൃത്തി ചെയ്തു, കഴിയുന്നതല്ലേ ഭേദം? വീടും കൂടും ഉപേക്ഷിച്ചു ദാരിദ്ര്യത്തിന്റെ കാവൽഭടന്മാരായി ഇറങ്ങിത്തിരിക്കാൻ എല്ലാവരേയും ഉദ്ദേശിക്കുന്നില്ല. കുറേപ്പേർ വീട്ടിൽ താ

enough, for us to want His help. If we are really seeking the Kingdom of God we shall soon discover that we need resources which we do not in ourselves possess. It may involve a cost in sacrifice or patience which in ourselves we cannot meet. When H. G. Wells wrote that Jesus Christ is "too big for our small hearts," he had not discovered that Christ can enlarge them and that this is what happens when we go into life with Him "When He putteth forth His own sheep" Jesus said of the Good Shepherd, "He goeth before them." There are risks to be run and perils to be faced on the way of love, but He is there. That makes all the difference. We may feel the need, for instance to go to some desolate home with a word of comfort But what can we say? Our sympathy seems to inadequate But He will be there before us. In this assurance the words we speak will come from Him. Or, it may be, He calls us to some task that means carrying the Cross, some service that breaks our pride or awakens a compassion that is pain. But He is with us, and as we think of Him feeding the hungry, lifting the fallen, strengthening the weary, the inner springs of courage and love will begin to flow. He sendeth no man a warfare "at his own charges." When we remember His promise and rest on it our weakness becomes the gateway for His grace.

**PRAYER**

**We bless Thee, O Lord Jesus, for the promise that Thou will be with us always. Help us day by day by faith to make this assurance our own. When the cares and tasks of life absorb our minds may we know that though we forget Thee, Thou dost not forget us; so may we possess within us a never-failing psring of peace.**

മനസിച്ച കുടുംബങ്ങൾ പുലർത്തിയേ മതിയാവൂ…………

എന്നാൽ ആ യുവാവിനെ പിന്തിരിപ്പിക്കാൻ ഈ വാദമുഖങ്ങളൊന്നും പര്യാപ്തമായില്ല. തനിക്കുള്ളതു മുഴുവൻ സമർപ്പണം ചെയ്യുന്നതിനാണ് ഗൈ ആഗ്രഹിച്ചത്. അതിൽ കുറഞ്ഞ യാതൊന്നുകൊണ്ടും ആ യുവമനസ്സ് സംതൃപ്തമാവുകയില്ല. വളരെയധികം ധനത്തിന് ഏകാവകാശിയായ ഗൈ പുറകോട്ടു മാറിയില്ല.

ഏതാനും ദിവസങ്ങൾക്കകം കോർട്ടോണായിൽ ആ വിചിത്ര സംഭവം നടന്നു. പട്ടണത്തിലെ സുപ്രസിദ്ധനും ഏററവും ധനികനുമായ ഒരു പൗരൻ തന്റെ ധനമെല്ലാം ദരിദ്രർക്കിടയിൽ വിതരണംചെയ്തു. പരസ്യമായ ഒരു ചടങ്ങിൽവച്ചു തന്നെ ആ യുവാവു ഫ്രാൻസിസിന്റെ കൈയിൽനിന്നു തവിട്ടു നിറത്തിലുള്ള കുപ്പായവും അരക്കെട്ടിനുള്ള വെള്ളത്ത ചരടും സ്വീകരിക്കുന്നതും കോർട്ടോണാനിവാസികൾ കണ്ടു, അവരുടെ കണ്ണുകൾ കുളുത്തു.

ഫ്രാൻസിസും ഗൈയും പട്ടണത്തിന്റെ പടിഞ്ഞാറേ ഗേററു കടന്നു താഴോട്ടിറങ്ങി. ഇരുവശങ്ങളിലും ഐലക്സ്, ഓക്ക്, ചെസ്റ്റ്നട്ട്, മാതളനാരകം തുടങ്ങിയ മരങ്ങൾ ഇടതൂർന്നു വളരുന്ന ഒരു അരുവിയുടെ ഉൽഭവപ്രദേശത്തു് അവരെത്തി. അവിടെയടുത്തായി പല ഗുഹകൾ കാണാം. ഇവിടെ ഒരു ഗുഹ തന്റെ വാസസ്ഥലമായി ഗൈ തെരഞ്ഞെടുത്തു. അദ്ദേഹം തന്റെ ജീവിത കാലഘട്ടത്തിലധികപങ്കും ഇവിടെത്തന്നെയാണു കഴിച്ചതു്. പിൽക്കാലത്തു ഗൈ ഒരു പുരോഹിതനായിത്തീർന്നു. കോർട്ടോണായിലുള്ള തന്റെ സുഹൃത്തുക്കളോടു പ്രസംഗിക്കുന്നതിനും അവരുടെ ആൽമികാവശ്യങ്ങൾ നിർവഹിച്ചുകൊടുക്കുന്നതിനും ഗൈ പലപ്പോഴും മല കയറി പട്ടണം സന്ദർശിക്കാറുണ്ടായിരുന്നു. എന്നാൽ എല്ലാത്തിലുമുപരിയായി തന്റെ ധ്യാനനിഷ്ഠയാലും ദാരിദ്ര്യോപാസനകൊണ്ടും നിസ്സ്വാർത്ഥമായ ജീവിതം മുഖേനയും ഗൈ അഭിമാനഗർവ്വുകൾ നിറഞ്ഞ തന്റെ പട്ടണത്തെ വെല്ലുവിളിച്ചു.

ചരിത്രകാരനായ റാഡിങ്ങ് അഭിപ്രായപ്പെടുന്നതു്, കോർട്ടോണായിൽവച്ചു ഫ്രാൻസിസിനു് ഇക്കാലത്തുതന്നെ മറെറാരു സഹോദരനെ ലഭിച്ചുവെന്നാണ്. ഏലിയാസ്, കഥ മുഴുവൻ അറിയാവുന്നവർക്കു് ആ നാമശ്രവണംതന്നെ നാടകോപമമാണ്. ഏലിയാസ് സഹോദരൻ— ഏതു വശത്തു നിന്നു നോക്കിയാലും കറുത്തിരുണ്ട ഒരു നാമം. ശോകാത്മകമായ ഒരു ചരിത്രമാണതു് അഭിവ്യഞ്ജിപ്പിക്കുന്നതു്. ചില ചരിത്രകാരന്മാർ ഏലിയാസിനെ അന്തിമാങ്കങ്ങളിലെ "വില്ലൻ" ആയും, ഫ്രാൻസിസിന്റെ കഷ്ടാനുഭവ ചരിത്രത്തിലെ 'യൂദാ' ആയും ചിത്രീകരിക്കാറുണ്ടു്. എന്നിരിക്കിലും ആ വ്യക്തി മുഴുവൻ തിന്മയായിരുന്നില്ലെന്നതാണു വാസ്തവം. നാം അനുകമ്പയോടുകൂടി വീക്ഷിക്കേണ്ട ഒരു ചരിത്രപുരുഷനാണ് ഏലിയാസ്. ആ ചരിത്രത്തിലന്തർഭവിച്ചിട്ടുള്ള ട്രാജഡി ഇത്രമാത്രമാണ്—സ്വന്ത മാർഗ്ഗത്തിൽ ആഴമേറിയ മതനിഷ്ഠ ഏലിയാസിനുണ്ടായിരുന്നെങ്കിലും ഫ്രാൻസിസിന്റെ നേരെ എതിർപതിപ്പാണ് ഏലിയാസ്. ഗൈയുടെ സ്വയം സമർപ്പണത്തിന്റെ വിഖ്യാതി മൂലമോ മറേറാ ആയിരിക്കാം ഏലിയാസ് ഫ്രാൻസിസ്കൻ സമൂഹത്തിലേക്കു നീതനായതു്.

1213—ാം വർഷം. വസന്തകാലം, ഫ്രാൻസിസ് റൊമാഗ്നാ നഗരത്തിൽ പ്രസംഗിച്ചുകൊണ്ടു നിൽക്കുകയാണ്. മോണ്ടിഫെൽട്രോ കൊട്ടാരത്തിനു സമീപം ഒരു വമ്പിച്ച ജനതതി തടിച്ചുകൂടിട്ടുള്ളതായി ഫ്രാൻസിസിനു വിവരം ലഭിച്ചു. ആ കൊട്ടാരം ഒരുത്സവാഘോഷത്തിനു തയാറെടുക്കുകയാണ്. ആ പ്രഭുകുടുംബത്തിലെ ഒരംഗം പ്രഭുപദത്തിലേക്കു് ആനയിക്കപ്പെടുന്ന സന്ദർഭം വലിയ ആർഭാടത്തോടുകൂടി കൊണ്ടാടുവാൻ തീരുമാനിച്ചിരിക്കുകയാണ്. പ്രഭുക്കന്മാരും മാന്യന്മാരുമായി വലിയൊരു ജനസംഖ്യ ക്ഷണിക്കപ്പെട്ടിട്ടുണ്ടു്. അത്യധികം വർണ്ണോജ്ജ്വലവും ഹൃദയഹാരിയുമായ ഒരു സമ്മോഹന രംഗമായിരിക്കും അവിടം. ഈ പർവ്വതപ്രദേശത്തു സാധാരണ നടക്കാത്ത ഒരു മഹാ സംഭവം. ഇത്തരത്തിലൊരു ഉത്സവാഘോഷം അടുത്തൊരിടത്തു നടക്കുമ്പോൾ അതിൽനിന്നു വിട്ടകന്നുനിൽക്കുക ഫ്രാൻസിസിന്റെ പ്രകൃതത്തിനു ചേർന്നതല്ല. ആ യുവാവു ധൃതിയിൽ ഉത്സവരംഗത്തേക്കു നടന്നടുത്തു.

സാസ്സോ ഫെൽട്രോ പട്ടണത്തിൽ അപ്പിനൈൻ പർവ്വതനിരയിലുള്ള ഒരു വൃത്താകാരമായ പച്ചക്കുന്നിന്മേലാണ കൊട്ടാരം നിൽക്കുന്നതു്: കൊങ്കാ താഴ്വര ഒരു വശത്തും, മരാനോ ജലമാർഗ്ഗങ്ങൾ മറുവശത്തുമായി കിടക്കുന്ന ഒരു കുന്നിൻ തിട്ടയിലൂടെ ഫ്രാൻസീസ് ഉത്സവരംഗത്തേയ്ക്കു സമീപിച്ചു. ഫ്രാൻസിസ് കണ്ടകാഴ്ചയെ ചരിത്രകാരനായ ജൊഹാൻസ് ജോർഗൻസൻ ഇപ്രകാരം വർണ്ണിക്കുന്നു –

'മെയ്' മാസത്തിലെ ഒരു പ്രഭാതത്തിൽ ഫ്രാൻസിസ് ഈ നഗരത്തിൽ എത്തി. മണിമാളികകളിൽനിന്നു കാററിൽ പറക്കുന്ന കൊടിക്കൂറകളും കാഹളങ്ങളുടെ ഗംഭീരനാദങ്ങളും ഉത്സവത്തെപ്പററി പ്രഖ്യാപനം ചെയ്യുന്ന സന്ദർഭമായിരുന്നു അതു്. വിശേഷവസ്ത്രങ്ങൾ ധരിച്ച ദാസന്മാരും യോദ്ധാക്കളും പാലത്തിന്റെ മീതേക്കൂടെ ധൃതഗതിയിൽ യാത്ര ചെയ്തിരുന്നു. നെററിപ്പട്ടമണിഞ്ഞ സുശക്തങ്ങളായ അശ്വങ്ങളിന്മേൽ ആരൂഢരായ വീരയോദ്ധാക്കൾ പടിവാതിൽക്കൽ തിങ്ങിക്കൂടുന്നു. ലേസിൽ ചെയ്ത ബോഡീസും ഉയർന്ന തലക്കെട്ടുകളും ധരിച്ച യുവതികളും പ്രായമുള്ളവരും കയറിയ ഇളകിയാടുന്ന വാഹനങ്ങൾ കൊട്ടാരത്തിലേക്കുള്ള കയററം കയറി നീങ്ങിക്കൊണ്ടിരുന്നു....അദ്ദേഹം അല്പസമയം അവിടെ നോക്കിനിന്നു. മോണ്ടിഫെൽട്രോ പ്രഭുക്കന്മാരുടെ കുടുംബചിഹ്നം ചാർത്തിയ പതാക അവിടെ പടിവാതലിനു മുകളിൽ പാറിക്കളിക്കുന്നതു അദ്ദേഹം കണ്ടു.

ആ ദൃശ്യം കണ്ടു് ഫ്രാൻസിസ് കുതൂഹലചിത്തനായി ഒരു നിമിഷനേരം നിന്നു്, ആനന്ദിച്ചു. അടുത്ത നിമിഷത്തിൽ ആ പരുക്കൻ വസ്ത്രധാരി വർണ്ണശബളതയുടെ മദ്ധ്യത്തിൽ മറഞ്ഞു, വിസ്തൃതമായ അങ്കണത്തിലേക്കു തള്ളിക്കയറി. അവിടെ സന്നിഹിതരായിരുന്നവരിൽ ഏററവും മോശമായ വസ്ത്രം ഫ്രാൻസിസിന്റേതായിരുന്നു. എന്നിരിക്കിലും, ഗർവിഷ്ഠരായ ആ ജനപ്രമുഖന്മാർക്കിടയിൽ, ലോകം പിൽക്കാലത്തു് ഓർമ്മിക്കാനിടയായതു് പരുപരുക്കൻ വസ്ത്രം ധരിച്ച ആ ഒരു വ്യക്തിയെ മാത്രമാണ്.

ഒരു പക്ഷേ അവിടെക്കൂടിയിരുന്ന പലരും ഫ്രാൻസിസിനെ അറിയുമായിരുന്നിരിക്കണം. സന്തോഷ ഭരിതരായി, സൽപ്രവൃത്തികളും സംഗീതവുമായി, രാജ്യത്തിന്റെ നാനാഭാഗങ്ങളിൽ ചുററി നടന്ന ഫ്രാൻസിസ്കൻ സഹോദരങ്ങൾ ഇതിനകം അവിടങ്ങളിലെല്ലാം അറിയപ്പെട്ട വ്യക്തികളായിരിപ്പാനിടയുണ്ടു്. അസ്സീസ്സിലെ ഫ്രാൻസിസ് അവിടെ സന്നിഹിതനായിട്ടുണ്ടെന്ന വാർത്ത കർണ്ണാകർണ്ണികയാ അവിടെങ്ങും പരന്നു. വിചിത്ര വസ്ത്രാഭരണങ്ങളാലലംകൃതരായ അനേകം യുവാക്കന്മാർ ഏകക

ജ്ഞരായി, "പ്രസംഗം! പ്രസംഗം!" എന്നാർത്തു. ബഹുജനങ്ങളുടെ മുറവിളിയെ ആദരിച്ച്, ഫ്റാൻസിസ് കൊട്ടാരത്തിന്റെ ഗോവണിപ്പടികളിൽ കയറി നിന്നു. ആ മനുഷ്യമഹാസമുദ്രത്തെ കണ്ടു്, ഫ്റാൻസിസ് അവരെ സ്നേഹിച്ചു. അവരെ എല്ലാവരെയും നേടുന്നതിനുള്ള തീവ്രാഭിലാഷം ഹൃദയത്തിൽ ജ്വലിച്ചുകൊണ്ടിരുന്നു. തന്റെ ബാല്യകാലത്തു് താൻ കിനാവു കണ്ടിരുന്ന സഞ്ചാരഗായകനായി ഫ്റാൻസിസ് ഇപ്പോൾ സ്വയം സങ്കല്പിച്ചു കാണണം. ഒരു പ്രഭുകൊട്ടാരത്തിലെത്തിയിരിക്കുകയാണിപ്പോൾ. പ്രഭുക്കന്മാരെയും പ്രഭ്വിമാരെയും അഭിസംബോധന ചെയ്തു് അവരോടു് ഒരു പ്രേമകഥ ആഖ്യാനം ചെയ്യുവാൻ ഒരുമ്പെടുകയാണു്. പ്രേമഗാനങ്ങൾ ആലപിച്ചു ചുററിസഞ്ചരിക്കുന്ന ഒരു സഞ്ചാരഗായകനായി സ്വല്പനേരത്തേക്കെങ്കിലും ഫ്റാൻസിസ് സ്വയം പരിഗണിച്ചു കാണണം. മാമൂൽച്ചട്ടങ്ങളോടും കീഴ്‌വഴക്കങ്ങളോടും ഒട്ടിനിന്നു് പരിചയിച്ചിട്ടില്ലാത്ത ഫ്റാൻസിസ് പ്രസംഗമാരംഭിച്ചതുതന്നെ, സഞ്ചാരഗായകരുടെ ഒരു ഗാനത്തിൽ നിന്നു് ഒരു ഭാഗം ഉദ്ധരിച്ചുകൊണ്ടാണു്.

"ഞാൻ അതിദൂരത്തിൽ വീക്ഷിക്കുന്ന നന്മ അതിമഹത്തരമാണു്; അതിന്റെ മുമ്പിൽ ഏതൊരു വേദനയും എനിക്കു സന്തുഷ്ടിയേകുന്നു"

ഇതായിരുന്നു പ്രസംഗവിഷയം. ഗർവിഷ്ഠരായ ജനങ്ങളോടു് താൻ ദാരിദ്ര്യത്തിന്റെ മാർഗ്ഗം തെരഞ്ഞെടുക്കാനുണ്ടായ കാരണം ഫ്റാൻസിസ് വിവരിച്ചു പറഞ്ഞു. അത്യുൽകൃഷ്ടമായ ഒരു ധനത്തിലേക്കുള്ള പാതയെന്നുള്ള നിലയിലാണു് താൻ അതിനെ കാണുന്നതെന്നു് ആ യുവാവു് അവരെ ബോദ്ധ്യപ്പെടുത്തി.

ജനങ്ങൾ നിശ്ശബ്ദരായി നിന്നു് പ്രസംഗം കേട്ടു. ആ പ്രവൃത്തി വൃഥാവിലായില്ല. പ്രസംഗകൻ ഗോവണിപ്പടിയിറങ്ങി വന്നപ്പോൾ ഒരു പ്രഭു ജനക്കൂട്ടത്തിനിടയിലൂടെ തിക്കി, അദ്ദേഹത്തെ സമീപിച്ചു. കാസൻറീനോയിൽ ഷ്യൂസിയുടെ പ്രഭുവായ ഡ്യൂക്ക് ഓർലന്റോഡി കററാനി ആയിരുന്നു അതു്. പ്രസംഗം തന്നെ വളരെയധികം സ്പർശിച്ചുവെന്നും, സ്വകാര്യമായി ഒന്നു സംസാരിക്കാൻ അവസരം ലഭിച്ചാൽ വേണ്ടില്ലെന്നും ഓർലന്റോ പ്രഭു പറഞ്ഞു.

"തീർച്ചയായും," ഫ്റാൻസിസ് പ്രതിവചിച്ചു; "ആദ്യമേ പോയി, നിങ്ങളുടെ ആതിഥേയനോടുള്ള കടപ്പാടു തീർക്കുക. അദ്ദേഹം ആവശ്യപ്പെടുന്നതെല്ലാം ചെയ്തു തിരിച്ചെത്തിയാൽ, നമുക്കു് ഇഷ്ടംപോലെ വേണ്ടിടത്തോളം സംസാരിക്കാമല്ലോ".

ഉൽസവത്തിന്റെ തിക്കും തെരക്കും ഒന്നമർന്നടങ്ങി. യുവാവായ പ്രഭുവും ഫ്റാൻസിസും ഒരുമിച്ചുകൂടി ദീർഘനേരം ലീനചിത്തരായിരുന്നു സംഭാഷിച്ചു. വളരെയധികം നന്മകൾക്കു ഇരിപ്പിടമായ ഒരു ഉൽകൃഷ്ട ഹൃദയമായിരുന്നു ആ യുവാവിന്റേതു്. അവിടം പ്രബുദ്ധമാക്കി, ഉറങ്ങിക്കിടക്കുന്ന വിശുദ്ധനെ ഉണർത്തുവാൻ ഫ്റാൻസിസിനു കഴിഞ്ഞു. സംസാരിച്ചുവന്നതോടെ ഓർലന്റോയുടെ ഔൽസുക്യവും സഹായിക്കുന്നതിനുള്ള സന്നദ്ധതയും ഉൽബുദ്ധമായി വികാരാവേശത്താലെന്നോണം ആ യുവാവു് ഒരു വലിയ സഹായം വാഗ്ദാനം ചെയ്തു.

"പിതാവേ, അങ്ങേക്കും അങ്ങയുടെ സമൂഹത്തിനും എന്തെങ്കിലും സഹായം ചെയ്യാൻ എനിക്കു് ഉൽക്കടമായ ആഗ്രഹമുണ്ടു്. എന്തു ചെയ്യണമെന്നു ഞാൻ ആലോചിക്കുകയായിരുന്നു. ദയചെയ്തു കേൾക്കുക. ഞാൻ പറഞ്ഞുതീരുന്നതിനുമുമ്പേ എന്റെ അപേക്ഷ നിരസിക്കരുതേ. ഷ്യൂസിയിലുള്ള എന്റെ കൊട്ടാരത്തിനുതൊട്ടു മുകളിലായി എന്റെ അധീനതയിൽ ഒരു പർവതമുണ്ടു്. ഹൃദയാവർജ്ജകമായ പ്രകൃതിവിലാസം നടനം ചെയ്യുന്ന ഒരു സുന്ദരപ്രദേശമാണതു്. ആ പർവതത്തിന്റെ അഗ്രിമസ്ഥാനത്തുനിന്നു നോക്കിയാൽ ചുററുപാടും അനേക മൈൽ ദൂരം ദൃഷ്ടിക്കു വിഷയീഭവിക്കും. ആ കൊടുമുടി അതിന്റെ അഗ്രിമബിന്ദു വരെ പൈൻ മരങ്ങളാലും ബീച്ചു മരങ്ങളാലും നിറഞ്ഞാണിരിക്കുന്നതെങ്കിലും അതിന്റെ വശങ്ങൾ ഹ്രദങ്ങളാലും വിള്ളലുകളാലും വിണ്ടുകീറപ്പെട്ടിരിക്കുന്നു. നമ്മുടെ കർത്താവിന്റെ മരണസമയത്തുണ്ടായ ഭൂകമ്പത്തിന്റെ ഫലമായിട്ടാണു് ഈ പർവതത്തിൽ ഈ വിള്ളലുകളുണ്ടായതെന്നു ജനങ്ങൾ വിശ്വസിക്കുന്നുണ്ടു്. അങ്ങേക്കും സഹോദരന്മാർക്കും ഏകാന്തത ആവശ്യമെന്നുതോന്നുമ്പോൾ വന്നു പാർക്കുന്നതിനു് ഏററവും പററിയ ഒരു സ്ഥലമാണതെന്നു് എനിക്കു തോന്നുന്നു. ആ പർവതം അങ്ങേക്കു സമ്മാനിക്കണമെന്നാണു് എന്റെ ആഗ്രഹം. അതു് ആൽവേർണിയ എന്ന പേരിൽ അറിയപ്പെടുന്നു.

ലാവേർണിയ എന്നതിന്റെ പുരാതന നാമമാണു് ആൽവേർണിയാ.

ആ യുവാവിന്റെ സഹായവാഗ്ദാനം നിരസിക്കുന്നതിനു ഫ്റാൻസിസിനു മനസ്സു വന്നില്ല. പക്ഷേ, എന്താണു മറുപടി പറയേണ്ടതെന്നു നിശ്ചയവുമില്ല. അദ്ദേഹം ഒന്നു ശങ്കിച്ചുനിന്നു. ഒടുവിൽ അദ്ദേഹം ഇപ്രകാരം പറഞ്ഞു—"ആൽവേറിയ വന്നു കാ

# ക്രൈസ്തവ ലോകത്തിലെ ദീനക്കാരൻ

## ഒരു പുതിയ ചികിൽസാവിധി

(വി. ജി. സഖറിയാ ബി. ഏ. എൽ.ടി, ഓമല്ലൂർ)

കേരളക്രൈസ്തവസഭയുടെ ചരിത്രം പരദേശശക്തികളിൽ നിന്നും സ്വാതന്ത്ര്യത്തിനുവേണ്ടി ഈ കൊച്ചുസഭ നടത്തിയിട്ടുള്ള അനുസ്യൂതമായ പോരാട്ടങ്ങളുടെ ഒരു സമാഹാരമാണെന്ന് മനസ്സിലാക്കുവാൻ വലിയ ചരിത്രപാണ്ഡിത്യമൊന്നും ആവശ്യമില്ല. സഭയുടെ ശാശ്വതമായ സമാധാനത്തിനുവേണ്ടി മൂകലക്ഷങ്ങൾ ഇന്ന് പ്രാർത്ഥിച്ചുകൊണ്ടിരിക്കുകയാണ്. ചില പ്രായോഗികമാർഗ്ഗങ്ങൾ നിർദ്ദേശിക്കുന്നത് സന്ദർഭോചിതമായിരിക്കുമെന്നു വിശ്വസിക്കുന്നു. പണ്ടു പരദേശശക്തിയുടെ ഉപദ്രവം സഹികെട്ടപ്പോൾ കൊച്ചിയിൽ എവിടെയോ ഒരു കുരിശിൽ ഒരു ആലാത്തു കെട്ടി വീരന്മാരായ നസ്രാണികൾ ആബാലവൃദ്ധം അതിൽ പിടിച്ചുകൊണ്ട് സത്യം ചെയ്ത് പരദേശബാധയെ ഉഴിഞ്ഞെറിഞ്ഞതായി കേട്ടുകേൾവിയുണ്ട്. സഭാമാതാവ് ഇന്ന് ഒരു വഴിത്തലയ്ക്കൽ എത്തിയിരിക്കുകയാണ് എന്ന് സൂക്ഷ്മദൃക്കുകൾക്ക് മനസ്സിലാക്കാം. അതിനാൽ പഴയ ആലാത്തു പ്രസ്ഥാനവും ഉഴിഞ്ഞെറിയലും വീണ്ടും പ്രയോഗിച്ചുനോക്കുന്നത് ഫലവത്തായേക്കാം. കുരിശുപള്ളിയുടെ മുകളിൽ ആലാത്തു കെട്ടി തിരുനക്കര വരെ നീട്ടി ഇരുഭാഗങ്ങളിലേയും വൈദികശ്രേഷ്ഠന്മാരും അത്മായക്കാരും അതിൽ കൈവച്ച് ഈ വിദേശബാധയെ എന്നന്നേക്കുമായി സത്യപ്രതിജ്ഞ ചെയ്ത് ഉഴിഞ്ഞെറിയേണ്ടതാണ്. പഴയ വീരനസ്രാണികളുടെ സന്താനങ്ങൾ ഇന്നുണ്ടെങ്കിൽ നിശ്ചയമായും ഈ മാർഗ്ഗമൊന്നു പ്രയോഗിച്ചുനോക്കുന്നതു സന്ദർഭോചിതമായിരിക്കും.

ഈ ഒറ്റമൂലി കൊണ്ടു സഭാസ്വാതന്ത്ര്യം കൈവരുന്നില്ലെങ്കിൽ നമ്മുടെ ശ്രമങ്ങൾ കുറേക്കൂടി പ്രായോഗികമായ മറ്റൊരുവഴിക്ക് തിരിച്ചുവിടാവുന്നതാണ്. മദ്രാസ്, ബോംബേ മുതലായ സംസ്ഥാനങ്ങളിൽ ഹിന്ദുമുസ്ലീം ധർമ്മസ്ഥാപനബില്ലുകൾ നിലവിലുണ്ട്. അതിന്റെ മാതൃകയിൽ നമ്മുടെ സംസ്ഥാനത്ത് ഒരു ക്രൈസ്തവധർമ്മസ്ഥാപനബിൽ നിയമസഭയിൽ പാസാക്കി എടുക്കാവുന്നതാണ്. ബില്ലിന്റെ പരിധിയിൽ യാക്കോബായസഭയിലെ വ്യവഹാരപ്രിയരായ പള്ളിക്കാരെ കൊണ്ടുവരേണ്ടതും ഗവണ്മെന്റു നിയമിക്കുന്ന ഒരു ബോർഡ് അവരെ ഭരിക്കേണ്ടതുമാണ്. രണ്ടു കക്ഷികളും ഉള്ള പള്ളിയിൽ ഓരോ കക്ഷിയിലുംപെട്ട ഓരോ പട്ടക്കാരനെ കർമ്മങ്ങൾ നടത്തുന്നതിന് നിയമിക്കണം. ഞായറാഴ്ചയും മറ്റു ദിവസങ്ങളിലും രണ്ടു പാർട്ടിക്കാർക്കും പ്രത്യേകം പ്രത്യേകം സമയം വേർതിരിച്ച് അവരവർക്കുള്ള കർമ്മാദികൾ നടത്തത്തക്കവണ്ണം നടപടികൾ ക്രമീകരിക്കാവുന്നതാണ്. ഈ ക്രമീകരണംമൂലം എല്ലാ പാർട്ടിക്കാർക്കും മനഃസമാധാനത്തോടുകൂടി ആരാധനയിൽ പങ്കുകൊള്ളാവുന്നതാണ്. ഇതു് അനാവശ്യമായ എല്ലാ കേസ്സുകൾക്കും താൽക്കാലികമായ ഒരറുതി വരുത്തുമെന്നുള്ളതു് നിസ്സംശയമാണ്. ഇതിനുവേണ്ടി സ്ഥാപിതമാകുന്ന ക്രൈസ്തവധർമ്മസ്ഥാപന ബോർഡിൽ ഇതരസഭകളിൽപ്പെട്ട പ്രശസ്തന്മാരെ തെരഞ്ഞെടുത്തു നിയമിക്കാവുന്നതാണ്. ഇതിന്റെ സൂക്ഷ്മമായ നിയമവശങ്ങൾ ചർച്ചചെയ്തു തീരുമാനിക്കുന്നതിന് നിയമവിദഗ്ദ്ധന്മാരടങ്ങിയ ഒരു കമ്മിറ്റിയെ പ്രസ്തുത ആക്ടനുസരിച്ച് സംസ്ഥാനഅസംബ്ളിക്ക് നിയമിക്കാവുന്നതാണ്. ഇങ്ങനെയുള്ള ഒരു ബിൽ അടുത്ത നിയമസഭയിൽ അവതരിപ്പിക്കണമെന്നു നമ്മുടെ അസംബ്ളിയിലെ ക്രൈസ്തവസാമാജികന്മാരോട് അഭ്യർത്ഥിച്ചുകൊള്ളുന്നു. ഇപ്രകാരമുള്ള ഒരു ബോർഡിന്റെ സ്ഥാപനം സമാധാനാലോചനകൾ തുടർന്നുപോകുന്നതിന് ഒരു പ്രകാരത്തിലും തടസ്സമല്ലതാനും എന്നുള്ളതു പ്രത്യേകം അനുസ്മരിപ്പിച്ചുകൊള്ളുന്നു. ഇപ്പോഴത്തെ ഹിന്ദുദേവസ്വംബോർഡ് രൂപവൽകൃതമായതുപോലെ ക്രൈസ്തവധർമ്മസ്ഥാപന ബോർഡും രൂപവൽക്കരിക്കാവുന്നതാണ്. റിസീവർഭരണത്തിലിരിക്കുന്ന പുത്തുപ്പള്ളി പോലുള്ള എല്ലാ പള്ളികളിലേയും ലക്ഷക്കണക്കിനുള്ള മുതൽ ഈ സംസ്ഥാനബോർഡിനെ ഏല്പിക്കാവുന്നതാണ്. വട്ടിപ്പണക്കേസ്സിലെ ട്രസ്റ്റും വസ്തുക്കളും അവയിലെ മുതലെടുപ്പും കോടതിയിൽ കെട്ടിവച്ചിരിക്കുന്ന തുകകളും ഈ ബോർഡിനെ ഏൽപ്പിച്ച് സമുദായത്തിന്റെ പൊതുനന്മയ്ക്കു വിനിയോഗിക്കേണ്ടതാണ്.

മേൽ നിർദ്ദേശിച്ച രണ്ടു മാർഗ്ഗങ്ങളെപ്പറ്റിയും അടിയന്തിരമായി ആലോചിക്കണമെന്ന് ഇരുഭാഗത്തേയും നേതാക്കന്മാരോട് സവിനയം അഭ്യർത്ഥിച്ചുകൊള്ളുന്നു. ഏതായാലും "ക്രൈസ്തവലോകത്തിലെ ദീനക്കാരൻ" എന്ന അപരാഭിധാനത്താൽ നമ്മുടെ സഭ ഇനി മേലാൽ അറിയപ്പെടരുത്. ഭാരതത്തിൽ സ്വാതന്ത്ര്യസൂര്യന്റെ ശീതളരശ്മികളിൽ പുളകംകൊള്ളുന്ന പ്രബുദ്ധരായ കേരളക്രൈസ്തവർ ഒരു വിദേശനുകം ഇനിമേൽ വഹിക്കുമെന്ന് ആരും വ്യാമോഹിക്കേണ്ടാ.

---

ണെന്നതിനു ഞാൻ എന്റെ സഹോദരന്മാരിൽ രണ്ടുപേരെ അയയ്ക്കാം.

ക്രിസ്തു എന്നാണ് ഗോൽഗോഥാ എന്ന പദം ആദ്യമായി കേട്ടത്? അന്ന് അതൊരു വെറും കുന്നിന്റെ പേരായിമാത്രമേ അദ്ദേഹത്തിനു തോന്നിയിരുന്നിരിക്കുകയുള്ളോ?

| | | |
|---|---|---|
| ഞായർ | 12 | 29 |
| തിങ്കൾ | 13 | 30 |
| ചൊവ്വാ | 14 | 31 |
| ബുധൻ | 15 | 1 |
| വ്യാഴം | 16 | 2 |
| വെള്ളി | 7 | 3 |
| ശനി | 18 | 4 |

### Thought for the Week

It is our duty and the Supreme need to make the word "theology" and what it stands for as familiar and as little frightning as the word "science" so that of the one as of the other every one should feel that he must know enough for practical purposes of life and should know where to go if he needs more, and that of the one as of the other what he does know is sound and well-informed.

Archbishop Temple

THE CHURCH WEEKLY

## ലോകസംഗ്രഹ

ലോകത്തിലെ പ്രധാന മതങ്ങളെപ്പററി പഠിക്കുവാനുള്ള ഉദ്ദേശത്തോടുകൂടി സ്ഥാപിതമായിരിക്കുന്ന സമിതിയുടെ ഇൻഡ്യൻ കേന്ദ്രത്തിന്റെ ഉൽഘാടനം ബാംഗ്ളൂരിൽ വച്ചു ഡോ. രാധാകൃഷ്ണൻ നിർവഹിക്കുകയുണ്ടായി. ശാസ്ത്രീയമായി കണ്ടുപിടുത്തങ്ങൾ മനുഷ്യഹസ്തങ്ങളിൽ സീമാതീതമായ വിനാശകശക്തിയാണു സമർപ്പിച്ചിരിക്കുന്നതു്. അതുകൊണ്ടു് ആ കാര്യത്തിൽ അലസമായി കഴിയുന്നതു് ആപൽകരമായിരിക്കുമെന്നു പറഞ്ഞുകൊണ്ടാണു ഡോ. രാധാകൃഷ്ണൻ പ്രസംഗം സമാരംഭിച്ചതു്. കഴിഞ്ഞ ലക്കത്തിലെ ഇംഗ്ളീഷു ലേഖനമായി അദ്ദേഹത്തിന്റെ അതിശ്രദ്ധേയമായ പ്രസംഗം പ്രസിദ്ധപ്പെടുത്തിയിരുന്നതു വായനക്കാർ കണ്ടിരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. World Solidarity ലോകസംഗ്രഹ (ഏകീകൃതമായ ലോകം) കേവലം ഒരു ദിവാസ്വപ്നമായ ഒരു വിഷയമല്ലാതായിത്തീർന്നിട്ടുണ്ടെന്നും അതു് അത്യന്താപേക്ഷിതമായ ഒരു ആവശ്യമായി നമ്മെ അഭിമുഖീകരിക്കുന്നുവെന്നുമാണു മഹാപണ്ഡിതനായ ഇൻഡ്യൻ വൈസ് പ്രസിഡണ്ടു പ്രസ്താവിച്ചതു്. ഭൌതികവും സാമ്പത്തികവും, രാഷ്ട്രീയവുമായ സംഭവവികാസങ്ങളിൽക്കൂടെ രൂപം പ്രാപിച്ചുവരുന്ന ഒരു യാഥാർത്ഥ്യമാണു ലോകസംഗ്രഹാദർശം. ലോകനിലനില്പിനുതന്നെ ആ ആദർശസാക്ഷാൽക്കാരം അടിയന്തിരാവശ്യമായിത്തീർന്നിരിക്കയാണു്. മനുഷ്യനെ സ്വയം രക്ഷിക്കുവാൻതന്നെ ലോകൈക്യത്തിൽനിന്നുളവാകുന്ന പരസ്പരധാരണയും, സഹിഷ്ണുതയും, മമതാബോധവും ആവശ്യമാണു്. എന്നാൽ വിസ്മയകരമായ ഒരു പരമാർത്ഥം നമ്മെ നേരിടുന്നു. ഗതാഗതമാർഗ്ഗങ്ങളും, സാങ്കേതിക വിജ്ഞാനങ്ങളും ഭൂഗോളത്തെ ഒരു ചെറിയഗോളമാക്കിത്തീർത്തിട്ടുണ്ടു്. വിദൂരമായ അമേരിക്കയിൽ നടക്കുന്ന കാര്യങ്ങൾ കാണുകയും കേൾക്കുകയും ചെയ്യുവാനുള്ള ശാസ്ത്രീയ സാമഗ്രികൾ സുലഭമായിക്കൊണ്ടിരിക്കയാണു്. ലോകത്തിന്റെ ഒരു ഭാഗത്തു നടക്കുന്ന രാഷ്ട്രീയവും സാമ്പത്തികവുമായ ചലനങ്ങളുടേയും കോളിളക്കങ്ങളുടേയും പ്രത്യാഘാതങ്ങൾ നിമിഷനേരത്തിനുള്ളിൽ ലോകത്തിലെല്ലായിടത്തും പരക്കുന്നു. ഇംഗ്ളണ്ടും, അമേരിക്കയും, ഇൻഡ്യയും ജപ്പാനും ഒരു ദിവസത്തെ യാത്രകൊണ്ടെത്താവുന്ന അയൽ രാജ്യങ്ങളും അങ്ങനെ വസ്തുപരമായും, രാഷ്ട്രീയമായും, സാമ്പത്തികമായും ലോകം ഏകീകൃതമായിത്തീരുന്ന ലോകത്തിൽ ആദ്ധ്യാത്മികമായും, തത്വജ്ഞാനപരമായും മതപരമായുമുള്ള അനൈക്യത്തിൽ മനുഷ്യർ തപ്പിത്തിരിയുന്നതു ആണു വിസ്മയകരമായിത്തോന്നുന്നതു്. ഡോ. രാധാകൃഷ്ണൻ അതൊരു വിരോധാഭാസമായിട്ടു കാണുന്നു. അദ്ദേഹം അതിനു് കാരണങ്ങളായി കാണിക്കുന്നതു് മനുഷ്യന്റെ അജ്ഞാനവും, അസഹിഷ്ണുതയും, സൗഹാർദ്ദരാഹിത്യവുമാണു്. ആദരവോടും, മനസ്സിലാക്കുവാനുള്ള അഭിവാഞ്ഛയോടുംകൂടെ എല്ലാമതസ്ഥാപകന്മാരുടെയും മഹദ്വാക്യങ്ങളെ പഠിക്കുകയുമാണു് ഈ അനൈക്യത്തിനുള്ള പ്രതിവിധിയായി വൈസ്പ്രസിഡണ്ടു് ചൂണ്ടിക്കാണിക്കുന്നതു്. ആദ്ധ്യാത്മികമൂല്യങ്ങളെ വിവേചിച്ചറിയാതെ ലോകൈക്യം പാലിച്ചുനിലനിർത്തുവാൻ സാദ്ധ്യമല്ലെന്നു അദ്ദേഹം പറയുന്നു. മററുള്ളവരുടെ കുററങ്ങളെയും കുറവുകളെയും കണ്ടുപിടിക്കാനുള്ള പ്രയത്നത്തിനുമുമ്പു് അവരവരുടെ കുറവുകൾ കണ്ടുപിടിക്കുകയായിരിക്കും പ്രയോജനം. മതം കേവലം ആചാരാനുഷ്ഠാനങ്ങളിലുള്ള ഭക്തിയോ ബുദ്ധിപരമായ ഒരു ഏകീഭാവമോ അല്ലെന്നും ആദ്ധ്യാത്മികമായ ഒരു സാഹസിക സംരംഭമാണെന്നും (spiritual adventure) ഈ ഹിന്ദു മതാചാര്യൻ പ്രസ്താവിക്കുമ്പോൾ അതു് തികച്ചും ശരിയാണെന്നുതന്നെ മതബോധമുള്ളവർ സമ്മതിക്കും. എന്നാൽ ആപൽക്കരമായ ഒരു തെററു നമുക്കു മാർഗ്ഗഭ്രംശം വരുത്തും. സംപൂർണ്ണവും അവസാനത്തേതുമായ സത്യം മുഴുവനും നാം കണ്ടുകഴിഞ്ഞുവെന്നും, ഇനിയും നാം ഒന്നും അറിയാനില്ലെന്നും ഔദ്ധത്യപൂർവം ചിന്തിക്കുന്നതു് ആപൽക്കരമാണെന്നും ഡോ. രാധാകൃഷ്ണൻ ചൂണ്ടിക്കാണിക്കുന്നു. അദ്ദേഹം ഹിന്ദുമതത്തിന്റെ സർവമതസാഹോദര്യതത്വത്തിൽനിന്നാണു് ഇതരമതങ്ങളെ വീക്ഷിക്കുന്നതു്. അതുകൊണ്ടു് ക്രിസ്തുമതത്തിന്റെ അടിസ്ഥാനപരമായ സുവിശേഷപ്രഘോഷണവും, ഇതര മതാനുയായികളെ ക്രിസ്തുമതത്തിലേക്കു പരിവർത്തനം ചെയ്യണമെന്നുള്ള തീഷ്ണതയും, ഏകപക്ഷീയവും, ഇടുങ്ങിയതുമായിട്ടാണു് അദ്ദേഹത്തിന്റെ കണ്ണിൽ പെടുന്നതു്. വിശാല വീക്ഷണത്തിന്റെ പേരിൽ ഹിന്ദുമതം പലതും ഉൾക്കൊള്ളുന്ന ഒരു ആപത്തിലേക്കു നയിക്കപ്പെടാറുണ്ടു്. ക്രിസ്തുമത പാരമ്പര്യത്തിനു് അവശം യോജിക്കുന്നില്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. എന്നാൽ ക്രിസ്തുമതാനുയായികൾ പലതും ഹിന്ദുമതതത്വങ്ങളിൽനിന്നും അതിന്റെ പൗരാണികമായ തത്വശാസ്ത്രസംഹിതയിൽനിന്നും പഠിക്കുവാനുണ്ടെന്നു വിനയപൂർവം സമ്മതിക്കുന്നതുകൊണ്ടു് യേശുക്രിസ്തുവിന്റെ രക്ഷാമാർഗ്ഗം അപൂർണ്ണമാണെന്നു് വിചാരിക്കുന്നതായി വ്യാഖ്യാനിക്കപ്പെടേണ്ട. ഇതരമതങ്ങൾ പോകട്ടെ ഇതര ക്രൈസ്തവ വിഭാഗങ്ങൾക്കു് പ്രത്യേകമായ ചില ഗുണവിശേഷങ്ങൾ ഉള്ളതിനെ അഭിനന്ദനപൂർവം മതിക്കുകയും, അനുകരിക്കുകയും ചെയ്യുന്നതു സ്വന്തസഭയോടു കാണിക്കുന്ന ഒരു ഭക്തിക്കുറവായിട്ടും, അനാദരവായിട്ടും വ്യാഖ്യാനിക്കപ്പെട്ടുകാണാറുണ്ടു്. അഖിലലോക ക്രൈസ്തവ സഭാകൗൺസിൽ സർവ്വസഭാ സഹകരണത്തെയും, സൗഹാർദ്ദത്തെയും ലാക്കാക്കി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഒരു വിശ്വസംഘടനയാണു്. അവർ വിവിധ സഭാനുയായികൾ തമ്മിൽ പുലർത്തേണ്ട ഒരു മനോഭാവത്തെപ്പററി പ്രതിപാദിച്ചുകേട്ടിട്ടുണ്ടു്. ഇതരസഭാ വിഭാഗങ്ങ

(ശേഷം 10—ാം പേജിൽ)

പ്രതിവാരപ്രഭാഷണം (The Sermon forthe Week)

# സഹതാപം അർഹിക്കുന്ന ധനവാന്മാർ

(എം. ററി.)

"ധനവാനായൊരു മനുഷ്യൻ ഉണ്ടായിരുന്നു; അവൻ ധൂമ്രവസ്ത്രവും പട്ടും ധരിച്ചു ദിനംപ്രതി ആഡംബരത്തോടെ സുഖിച്ചുകൊണ്ടിരുന്നു. ലാസർ എന്നു പേരുള്ളോരു ദരിദ്രൻ വ്രണം നിറഞ്ഞവനായി അവന്റെ പടിപ്പുരയ്ക്കൽ കിടന്നു. ധനവാന്റെ മേശയിൽ നിന്നു വീഴുന്നതു തിന്നു വിശപ്പടക്കുവാൻ ആഗ്രഹിച്ചു; നായ്ക്കളും വന്നു് അവന്റെ വ്രണം നക്കും". (വി. ലൂക്കോസ് 16: 19-31)

മേൽ ഉദ്ധരിച്ചിട്ടുള്ള വാക്യങ്ങളെ തുടർന്നുള്ള ഉപമ മുഴുവനും ശ്രദ്ധിച്ചു വായിക്കുക. ധനത്തിന്റെ ഇമ്പങ്ങളിൽ മാത്രം മുഴുകി ജീവിതം നയിക്കുന്ന ആളുകളെ രൂക്ഷമായി വിമർശിക്കുന്ന ഒരുപമയാണിതു്. പരലോകജീവിതത്തിന്റെ സ്വഭാവത്തെയോ സ്ഥിതിയേയോ കുറിച്ചു പഠിപ്പിക്കുവാനല്ല നമ്മുടെ കർത്താവ് ഈ ഉപമ പറഞ്ഞതു്. യഹൂദന്മാരുടെ ഇടയിൽ പ്രചാരത്തിലിരുന്ന ആശയഗതികളെയും പദപ്രയോഗങ്ങളെയും ഏതാണ്ടു് അതേ പടി സ്വീകരിച്ചു സംസാരിക്കയാണ് കർത്താവു ചെയ്തതു്. വി. ലൂക്കോസ് 16-ാം അദ്ധ്യായത്തിൽ ഈ ഉപമയ്ക്കു മുമ്പുള്ള ഭാഗങ്ങളിലും ധനത്തിന്റെ ആപത്തിനെക്കുറിച്ചും ധനം ശരിയായി വിനിയോഗിക്കേണ്ടതെങ്ങനെയെന്നും കർത്താവു പഠിപ്പിച്ചിട്ടുണ്ടു്. കർത്താവിന്റെ ഉപദേശത്തെ ദ്രവ്യാഗ്രഹികളായ പരീശന്മാർ പുച്ഛിച്ചതായിട്ടാണ് രേഖപ്പെടുത്തിയിരിക്കുന്നതു്. അവരോടു പ്രത്യേകമായി കർത്താവു് ഇപ്രകാരം പറഞ്ഞു. "നിങ്ങൾ നിങ്ങളെത്തന്നെ മനുഷ്യരുടെ മുമ്പാകെ നീതികരിക്കുന്നവർ ആകുന്നു; ദൈവമോ നിങ്ങളുടെ ഹൃദയം അറിയുന്നു; മനുഷ്യരുടെ ഇടയിൽ ഉന്നതമായതു ദൈവത്തിന്റെ മുമ്പാകെ അറപ്പത്രേ". (15) ഈ പ്രമാണത്തിന്റെ ഭയാനകമായ ഒരു വ്യാഖ്യാനമാണ് പിന്നീടു് പറഞ്ഞ ഉപമയിൽ കർത്താവു നൽകിയിട്ടുള്ളതു്.

ലോകത്തോടു് അനുരൂപമായ പരിഷ്കൃതസമുദായം മാന്യമായി പരിഗണിക്കയും പ്രാധാന്യം നൽകുകയും ചെയ്യുന്ന ചില മൂല്യങ്ങൾ ഉണ്ടു്. അവ ധനത്തെ അടിസ്ഥാനമാക്കി ഉള്ളവയാണ്. അങ്ങനെയുള്ള മൂല്യങ്ങളുടെ വിലയില്ലായ്മയും നശ്വരതയുമാണ് ഈ ഉപമയിൽ കൂടി നാം ദർശിക്കുന്നതു്. "മനുഷ്യരുടെ ഇടയിൽ ഉന്നതമായതു് ദൈവത്തിന്റെ മുമ്പാകെ അറപ്പത്രേ". ധനവാനും ലാസറും ഈ ലോകത്തിലും പരലോകത്തിലും എത്ര വ്യത്യസ്തമായ നിലകളിലാണ് കാണപ്പെടുന്നതു്! സമുദായത്തിന്റെ മാനദണ്ഡങ്ങൾ അനുസരിച്ചു് മാത്രം ജീവിക്കുവാൻ ഇഷ്ടപ്പെടുന്നവരാണു ബഹുഭൂരിപക്ഷം ആളുകളും, തെറ്റെന്നു തോന്നുന്ന തഴക്കങ്ങളിൽ നിന്നു വ്യതിചലിക്കുവാൻ ധൈര്യമുള്ളവർ ചുരുക്കമാണ്. ഇല്ലാത്തവരെ പുച്ഛസ്വരത്തിൽ വീക്ഷിക്കുന്നതു ഉള്ളവർക്കു് സ്വാഭാവികമായിത്തീരുന്നു. ധനവാന്മാർ ദരിദ്രന്മാരെ അപേക്ഷിച്ചു പല മേന്മകളും ഉള്ളവരായി സ്വയം ഭാവിക്കുന്നു. ലോകം അതു വകവെച്ചു കൊടുക്കുവാനും തയാറാണ്. കേവലം ലൗകികമായ ഈ മനോഭാവത്തെ ക്രിസ്ത്യാനികൾ എന്നഭിമാനിക്കുന്നവരും ക്രിസ്തുസഭയും തങ്ങളുടെ ജീവിതത്തിൽ കൂട്ടിയിണക്കിക്കൊണ്ടു പോകുവാൻ ശ്രമിക്കുമ്പോഴാണ് അടിസ്ഥാനങ്ങൾ പാടേ ഇളകുന്നതു്. ദൈവത്തെയും മാമോനെയും സേവിക്കുവാനുള്ള ശ്രമം നഗ്നമായ മാമോൻ സേവയിൽ അവസാനിക്കുന്നു.

ഉപമയിലെ ധനവാനെ ഒരു ചീത്ത മനുഷ്യനായി ചിത്രീകരിച്ചിട്ടില്ല. പൊതുജനാഭിപ്രായത്തിൽ അയാൾ ഒരു മാന്യനായിരുന്നിരിക്കണം. ആർക്കും ഒരുപദ്രവം ചെയ്യാതെ, അയാളുടെ വിലയ്ക്കും നിലയ്ക്കും ആവശ്യമായ ജോലികളും ചെയ്തു്, ഉദാരമായ സംഭാവനകൾ നൽകി ഔദാര്യനിധി എന്നുള്ള പ്രശസ്തിയും ആർജ്ജിച്ചു് സമനിലയിലുള്ളവർക്കും തന്നെക്കാൾ ഉയർന്നവർക്കും സൽക്കാരപ്രിയനായി വർത്തിച്ചു്, തന്റേതെന്നു ന്യായമായി കരുതാവുന്ന ധനത്തിന്റെ കഴിവുകളെ സ്വസുഖങ്ങൾക്കും ആഡംബരങ്ങൾക്കും പരമാവധി വിനിയോഗിച്ചു് സംതൃപ്തനായി കഴിയുന്ന ഒരു മാന്യവ്യക്തി. ഇങ്ങനെയുള്ളവരെ ലോകം മാനിക്കാതിരിക്കയില്ല. അമാനമാണ് അവരുടെ ഭക്ഷണവും പാനീയവും. എന്നാൽ ഒരു കുറവു മാത്രമേ നമ്മുടെ കർത്താവിനു് ആ മനുഷ്യനിൽ ചൂണ്ടിക്കാണിക്കുവാനുണ്ടായിരുന്നുള്ളു. പട്ടികൾ വ്രണം നക്കി തന്റെ പടിക്കൽ കിടന്നിരുന്ന ആ ദരിദ്രൻ അയാളുടെ കണ്ണിൽ പെട്ടില്ല. ലോകത്തിന്റെ സ്ഥിതി അതല്ലേ? അതിൽ എന്താണ് ശ്രദ്ധാർഹമായിട്ടുള്ളതു്? ലോകത്തിലെ ദാരിദ്ര്യമോ ദുരിതമോ അസമത്വമോ ഇല്ലാതെയാക്കുവാൻ ആർക്കു കഴിയും? ആ ധനികന്റെ ശ്രദ്ധയിൽ ദരിദ്രനായ ലാസർ പെട്ടില്ലെങ്കിൽ അതിൽ എന്താണ് അത്ഭുതപ്പെടാനുള്ളതു്? അതു് ഒരു സാധാരണ സംഭവമല്ലേ?

ധനം മനുഷ്യന്റെ ജീവിതത്തിൽ വരുത്തി വെയ്ക്കുന്ന ഏറ്റവും വലിയ വിപത്തു് മറ്റുള്ളവരെ പാടേ അവഗണിച്ചു് സ്വന്തതാല്പര്യങ്ങളിൽ മാത്രം വ്യാപൃതനാകുന്ന മനോഭാവമാണ്. ആവശ്യത്തിൽ ഇരിക്കുന്നവരുടെ പ്രയാസം എത്രമാത്രമുണ്ടെന്നു് ധനത്തിൽ മുഴുകിയിരിക്കുന്ന ഒരാൾക്കു മനസ്സിലാക്കുവാൻ വളരെ വളരെ പ്രയാസമാണ്. പലർക്കും ഒട്ടും തന്നെ മനസ്സിലാക്കുവാൻ കഴിയാതെ പോകുന്നു. വിശപ്പ് എന്തെന്നറിഞ്ഞിട്ടില്ലാത്തവനു് വിശപ്പുകൊണ്ടു വലയുന്നവരോടു സഹതപിക്കുവാൻ എളുപ്പമല്ല. അളവറ്റ ധനം കൈവശം വച്ചുകൊണ്ടിരിക്കുന്നവർ ധനം നൽകുന്ന സുഖസൗകര്യങ്ങളിൽ ലയിച്ചു് അവ കൊണ്ടു സംതൃപ്തി അടയുവാൻ ഇടയാകുന്നു. മറ്റുള്ളവരെപ്പറ്റി ചിന്തിക്കേണ്ട ആവശ്യം അവർക്കില്ല, അതിനുള്ള മനസ്സും അവർക്കില്ലാതെ പോകുന്നു. ഇതുപോലുള്ള സ്വാർത്ഥതയിൽ കുടുങ്ങിപ്പോയ മനുഷ്യനെ തട്ടിയുണർത്തുവാനോ, നിത്യജീവന്റെ മൂല്യങ്ങളിൽ അവന്റെ ശ്രദ്ധ പതിപ്പിക്കുവാനോ മിക്കവാറും അസാദ്ധ്യമാണ്.

ധനവാൻ സഹോദരവർഗ്ഗത്തെ അവഗണിക്കുന്നതുപോലെതന്നെ ദൈവത്തെയും അവഗണിക്കുന്നു. അവനു ദൈവത്തിൽ ആശ്രയിക്കേണ്ട ആവശ്യമില്ലെന്നു തോന്നാം. ധനവാന്മാരിൽ ദൈവാശ്രയമുള്ളവർ ഇല്ലെന്നു പറഞ്ഞു കൂടാ. ധനത്തെ ഒരു ട്രസ്റ്റ് ആയി സ്വീകരിച്ചു ദൈവഹിതമനുസരിച്ചു വിനിയോഗിക്കുന്ന ചുരുക്കം ചിലരുണ്ടു്. അങ്ങനെയുള്ളവരുടെ ആശ്രയം ദൈവത്തിലായിരിക്കും. എന്നാൽ മിക്ക ധനവന്മാരും ദൈവത്തെയും സഹോദരവർഗ്ഗത്തെയും മറന്നു് ധനത്തിൽ മാത്രം ആശ്രയിക്കുന്നവരാ

ചരിത്രപംക്തി 3.

# യഹൂദന്മാരുടെ കുടിയേററം

(പി. എം. പത്രോസ്, മുളന്തുരുത്തി)

ഇനി മററു ജാതിക്കാരുടെ ഇന്ത്യൻ വാണിജ്യോദ്യമങ്ങളെപ്പററിയും ചിന്തിക്കേണ്ടിയിരിക്കുന്നു. ക്രിസ്ത്വാബ്ദത്തിനു വളരെ മുമ്പുതന്നെ യഹൂദർ കൊടുങ്ങല്ലൂരിൽ കുടിയേറിപ്പാർത്തിരുന്നുവെന്നു വിദ്വാന്മാരും ഗവേഷണപടുക്കളുമായ ചരിത്രകാരന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു. എറണാകുളം, കൊച്ചി, മററു പരിസരപ്രദേശങ്ങൾ മുതലായ സ്ഥലങ്ങളിൽ ഇന്നു നാം കാണുന്ന യഹൂദപ്പരിഷയുടെ പൂർവീകരുടെ ഉപനിവേശത്തെപ്പററി പണ്ഡിത ജിഹ്വയിൽ നിന്നു എതിരഭിപ്രായം പുറപ്പെടുന്നുണ്ടെങ്കിലും ഇവരുടെ കൊടുങ്ങല്ലൂർ കുടിയേററം ക്രിസ്തുവിനു മുമ്പായിരുന്നെന്നു ന്യായമായി ഊഹിക്കാവുന്നതും ആയതു വിശ്വസനീയവും ആകുന്നു. ഏതു കാര്യത്തിനും രണ്ടഭിപ്രായക്കാർ ഉണ്ടാകുന്നതാണല്ലോ. (Vide Buchanan letter to Henry Thoromton from Cochin dated 24 the December 1806 in the Church history of Travancore by C. M. Agur B.A. P.P. 97—101)

കേരളത്തിലേക്കുള്ള യഹൂദന്മാരുടെ കുടിയേററത്തിനു വേറെയും കാരണങ്ങളുണ്ട്. ബി.സി. 586–ൽ കൽദായ രാജാവായ നെബുഖദനേസർ യറുശലേമിനെ ആക്രമിച്ചതും ദേവാലയം നശിപ്പിച്ചു യൂദന്മാരെ ആബാലവൃദ്ധം ബാബിലോണിലേക്കു അടിമകളാക്കി കൊണ്ടുപോയതും (ദാനി:1:1–5, രാജാ: 6. നാളാ:3:4. എബ്രാ:9 1—6) കൽദായ രാജ്യത്തിൻെറ അധഃപതനാനന്തരം (ദാനി 1:1–5, 2 രാജാ 25:1–4. നാളാ:36) സൈറസിനു ഇവരോടു അനുകമ്പ തോന്നി ബി.സി. 567—ൽ അവരെ സ്വതന്ത്രരാക്കി വിട്ടയച്ചതും ചരിത്രപ്രസിദ്ധമായ സംഭവങ്ങളാണ്. നെബുഖദനേസറിൻെറ യറുശലേം പട്ടണനിരോധനക്കാലത്തു ഭയവിഹ്വലരായ യഹൂദർ പേർഷ്യാ തുടങ്ങിയ പല രാജ്യങ്ങളിൽ പ്രാണഭീതിയോടെ ഓടിപ്പോയി അഭയം പ്രാപിച്ച സമയത്തു അവിടെ നിന്നു അവർ ഇൻഡ്യയിലുമെത്തി. സൈറസു അവർക്കു സ്വാതന്ത്ര്യം നൽകിയപ്പോഴും എല്ലാവരും തിരിയെ പലസ്റ്റീൻ പ്രദേശത്തേക്കു പോകാതെ കുറേപ്പേർ പേർഷ്യയിൽ തന്നെ സ്ഥിരവാസം ഉറപ്പിക്കയും ചെയ്തിരുന്നു. ഇവരിൽ ഒരു കൂട്ടരോ അല്ലെങ്കിൽ ഭൂരിപക്ഷക്കാർ തന്നെയോ പേർഷ്യായിൽ നിന്നു ഇൻഡ്യായിലേക്കു വന്നു എന്നും ആയതു മിക്കവാറും കച്ചവടാർത്ഥമായിട്ടുതന്നെ ആയിരിക്കണമെന്നും വിചാരിക്കാവുന്നതാണ്. യഹൂദജാതി കച്ചവടത്തിൽ സമർത്ഥരുമാണല്ലോ.

ബി. സി. 1000, 1005 എന്നീ അബ്ദങ്ങളിൽ ത്സറിലെ ഹിരാം എന്ന ഫിനിഷ്യാ രാജാവിൻെറ സഹായത്താൽ യഹൂദർ കപ്പൽ കച്ചവടം നടത്തിയിരുന്നതിനാൽ അക്കാലത്തും ഇവരിൽ പലരും കേരളത്തിൽ വന്നു സ്ഥിരം പാർപ്പുകാരായിത്തീർന്നിരുന്നു. യഹൂദ രാജാവായ ശലോമോൻെറ ഭൃത്യന്മാരും ഹിരാമിൻെറ ഭൃത്യന്മാരും മൂമ്മൂന്നുകൊല്ലം കൂടുമ്പോൾ കപ്പലുകളിൽപോയി ഓഫീരിൽ നിന്നു സ്വർണ്ണം, ആനക്കൊമ്പ്, മയിൽ, സുഗന്ധവർഗ്ഗങ്ങൾ എന്നിങ്ങനെ വിലപിടിച്ച പല സാധനങ്ങളും കൊണ്ടുപോയിരുന്നുവെന്നു ക്രിസ്തീയ വേദപുസ്തകത്തിലും വിവരിച്ചിരിക്കുന്നു. (1. രാജാ. 10:11—22) ഈ ഓഫീർ എന്നു പറയുന്നതു ഇന്ത്യയിലെ ഒരു തുറമുഖവും അതല്ല ഇൻഡ്യസ്സ് ഈജിപ്തു ഭാഷയിലുള്ള പേരാണെന്നും ചരിത്രകാരന്മാർ പറയുന്നുണ്ട്. (**Jews in India and the far East. by Henry Lord P. 50**) ഈ ഓഫീർ എന്നതു കോഴിക്കോട്ടടുത്തുള്ള ബേപ്പൂർ ആണെന്നും (**Baipur**) മലബാർ ഗസററീയരിൽ സകാരണം വിവരിച്ചിരിക്കുന്നു.

ബി. സി. 107—ൽ അന്തിയോക്കസിൻെറ കാലത്തും ബി. സി. 40–ൽ ഹേറോദേസിൻെറ കാലത്തും യഹൂദരെ അതിക്രൂരവും നിർദ്ദയവും ആയ വിധത്തിൽ ദയനീയവും ക്രൂരവും ആയി ദണ്ഡിപ്പിച്ചിട്ടുണ്ടെന്നു പ്രസിദ്ധ യഹൂദചരിത്രകാരനായ യൂസഫും രേഖപ്പെടുത്തിയിരിക്കുന്നു. യഹൂദർ അസകലം മതത്യാഗം ചെയ്യണമെന്നുപോലും അന്തിയോക്കസു നിർബന്ധിച്ചു. മതവൈരാഗികൾ ഈ ഒരു സംഗതി ഒരു കാലത്തും യാതൊരു കാരണവശാലും അഥവാ മരണംപോലും അനുഭവിക്കേണ്ടിവന്നാലും പ്രവർത്തിക്കുന്നില്ല. മൂശൈക്യ ന്യായപ്രമാണത്തെ അക്ഷരംപ്രതി പാലിക്കുന്നതിൽ ബദ്ധശ്രദ്ധരായ യൂദന്മാർ മതത്യാഗം ചെയ്‌വാൻ സമ്മതിക്കുന്നതുമല്ല. ഒരു മഹമ്മദീയൻ ഇതര മതാനുയായിത്തീരുന്നതു് എത്രത്തോളം സാദ്ധ്യമോ അതിൽ അനേക മടങ്ങു കൂടുതലായ ഒരു സ്ഥിതിയാണു ഇക്കാര്യത്തിൽ ഒരു യഹൂദനുള്ളതെന്നും ഓർത്തിരിക്കേണ്ടതാണ്. യറുശലേമിൻെറ നാശത്തെപ്പററി ആദ്യന്തം വിവരിക്കുന്നതു യൂസിപ്പസ് ആണ്. അദ്ദേഹത്തിൻെറ ഇതേസംബന്ധിച്ചുള്ള വർണ്ണനകൾ വായിച്ചാൽ ഏതൊരുവനും വിറച്ചുപോകും. ഈ ചരിത്രകാരൻ സമർത്ഥനായ ഒരു യോദ്ധാവും ഒരു സൈന്യനേതാവും മികച്ച ഒരു എഴുത്തുകാരനും ആയിരുന്നു. അതിപ്രസിദ്ധമായ യറുശലേം ദേവാലയം അന്തിയോക്കസ് കവർച്ച ചെയ്തു. സൈന്യങ്ങളെ, കവർച്ച ചെയ്തുകൊൾവാൻ അനുവദിച്ചു വിട്ടു. ദേവാലയത്തിലെ വിശുദ്ധ ഉപകരണങ്ങളും പൂജാപാത്ര

---

ണ്. ചിലർ കുറേയെല്ലാം ദൈവാശ്രയമുള്ളവരായിരിക്കും. എങ്കിലും ദൈവം ഉപേക്ഷിച്ചാൽ ബാങ്കിലേ നീക്കിയിരിപ്പിൽ അഭയം പ്രാപിക്കാമെന്നു വിചാരിച്ചു സമാധാനപ്പെടുന്നവരായിരിക്കാം. അവരുടെ ദൈവാശ്രയം യഥാർത്ഥത്തിലുള്ളതല്ല.

നമ്മുടെ ജീവിതത്തിൻെറ ലക്ഷ്യവും അടിസ്ഥാനവും ധനമായിരിക്കരുത്. നമ്മുടെ സംതൃപ്തികളുടെ നിദാനവും ധനമായിരിക്കരുത്. ജീവിതം നില നിർത്തുന്നതിനും സ്നേഹം വളർത്തുന്നതിനും ആവശ്യമായ ഉപാധി എന്ന നിലയിൽ ധനത്തിന് എല്ലാവരുടെയും ജീവിതത്തിൽ സ്ഥാനമുണ്ട്. അതിൽ കൂടുതലായ സ്ഥാനം ധനത്തിനു നൽകിയാൽ അതു നമ്മെ അടിമയാക്കി നമ്മുടെ മനുഷ്യത്വംപോലും അതു നശിപ്പിച്ചു കളയും. ഉപമയിലെ ധനവാനു സംഭവിച്ചതുപോലെ അതു നമ്മുടെ ആത്മനാശത്തിനും ഇടയാക്കും.

ധനത്തിൻെറ വഞ്ചനയ്ക്കു വിധേയരാകാതിരിപ്പാൻ പ്രത്യേകം സൂക്ഷിച്ചു കൊള്ളണമെന്നു കർത്താവു നമ്മെ ഉൽബോധിപ്പിച്ചിട്ടുണ്ട്. ധനത്തോടുള്ള നമ്മുടെ മനോഭാവമെന്താണ്? ധനവാന്മാർ മാത്രമല്ല, എല്ലാവരും തന്നെ സ്വയം ചോദിക്കേണ്ട ഒരു ചോദ്യമാണിതു്. ഈ കാര്യത്തിൽ ക്രിസ്തുവിൻെറ മനസ്സു നമുക്കുണ്ടാകുവാൻ പ്രാർത്ഥിക്കാം.

ങ്ങളും സകലതും അദ്ദേഹം അശുദ്ധപ്പെടുത്തി. യഹൂദമര്യാദയനുസരിച്ചു കുട്ടികളെ ചേലാകർമ്മം ചെയ്തുകൂടെന്നു വിരോധിച്ചു. ആടുമാടുകൾക്കു പകരം പന്നികളെ അറുത്തു ബലി കഴിക്കണമെന്നു നിർബന്ധപൂർവ്വം കല്പിച്ചു. ഇതിന്നൊക്കെ വഴിപ്പെടാത്തവരെ നിർദ്ദയം വാളിനിരയാക്കി. അനേകായിരം യഹൂദരെ പന്നിമാംസം തീററി. ആ നീചമനുഷ്യൻ ദേവാലയത്തെ യഹൂദർക്കു് എത്രയും അറപ്പും വെറുപ്പുമുള്ള പന്നിമാംസം കൊണ്ടു നിറച്ചുകളഞ്ഞു. പന്നികളെ അറുത്തുണ്ടാകുന്ന രക്തം കൊണ്ടു ദേവാലയത്തെ മലിനപ്പെടുത്തി. മാനവും മര്യാദയും ഉള്ള സകല കുടുംബക്കാരേയും അതിദയനീയമാംവിധം അവമാനിച്ചു. യുവതികളായ അനേകം സ്ത്രീജനങ്ങളെ വെറും നഗ്നരൂപികളാക്കി തെരുവീഥികളിൽക്കൂടി കന്നുകാലികളെപ്പോലെ അടിച്ചുകൊണ്ടു പോയി. കഴിവുള്ളേടത്തോളം യുവതികളെ ചാരിത്ര്യഭംഗം ചെയ്തു. സൂസ്സ എന്നൊരു വിഗ്രഹത്തെ സ്ഥാപിച്ചു് അതിനെ വണങ്ങുകയും അതിനു ബലികഴിക്കയും ചെയ്യണമെന്നു യഹൂദരോടു് ആജ്ഞാപിച്ചു. അദ്ദേഹത്തിൻെറ ഇടവക ശാസനങ്ങൾ എല്ലാം അദ്ദേഹം അക്ഷരംപ്രതി നിറവേററി. പട്ടാളക്കാരെ ഇഷ്ടപ്രകാരം എന്തു് അധർമ്മങ്ങളും ചെയ്തുകൊൾവാൻ അനുവദിച്ചു് അഴിച്ചുവിട്ടു. മദോന്മത്തരും എന്തു് അതിക്രമങ്ങളും നീചപ്രവൃത്തികളും ചെയ്‌വാൻ തല്പരരുമായ പട്ടാളക്കാർ ചെയ്ത നീചകൃത്യങ്ങൾ കഷ്ടാൽ കഷ്ടതരമായിരുന്നെന്നു പറവാനെ തരമുള്ളു. വിഗ്രഹത്തിനു ബലികഴിപ്പാൻ ആചാര്യന്മാരേയും ജനങ്ങളേയും നിർബന്ധിച്ചു. മനസ്സില്ലാത്തവരെ നിർദ്ദയം വധിച്ചു. ഈ വിധത്തിൽ എഴുതി അറിയിപ്പാൻ അറയ്ക്കത്തക്ക വിധത്തിൽ മൂന്നുദിവസത്തിലധികം കാലം യറുശലേം നഗരത്തെ നിരോധിച്ചു. യറുശലേം ദേവാലയത്തിൽ പ്രതിദിനം നടന്നിരുന്ന ബലിപൂജാദികളും മററു പെരുനാളുകളും നിറുത്തലാക്കി. അക്രമങ്ങളും നീചപ്രവൃത്തികളും സഹിക്കവഹിയാതായിത്തീർന്നപ്പോൾ യഹൂദന്മാരിൽ കുറേപ്പേർ ആയുധപാണികളായി അന്തിയോക്കസിനോടു എതൃത്തു. താങ്ങളുടെ മതസംബന്ധമായ കാര്യങ്ങളിൽ എതിരാളിയായി പ്രവർത്തിച്ചുകൊണ്ടിരുന്ന അന്തിയോക്കസിൻെറ പടയാളികളേയും സേനാനായകന്മാരേയും ഗത്യന്തരമില്ലായ്കയാൽ യഹൂദരും നിഗ്രഹിച്ചു. വളരെ ആളുകൾ അവരോടുചേർന്നു. അന്തിയോക്കസിനേയും അയാളുടെ സൈന്യങ്ങളേയും പലതരത്തിൽ ഉപദ്രവിച്ചു. ഇതിനെല്ലാം പ്രതിപകരമെന്നതരത്തിൽ അന്തിയോക്കസ് 8000 യഹൂദരെ നിഷ്ക്കരുണം സംഹരിച്ചു. അനേകായിരം യഹൂദർ ഈ സമയത്തു തങ്ങൾക്കുള്ളതെല്ലാം ഉപേക്ഷിച്ചു രാജ്യാന്തരങ്ങളിൽ പോയി രക്ഷപ്രാപിച്ചു. (പൂർവികസഭാപിതാക്കളും പൊതു സൂനഹദോസുകളും പുറം 53—66, Many ifallible Proofs and Evidence of Christianity by, Aarther T.Pierson D.D. P.P. 48-108

# "ദൈവത്തിൻെറ സാരാംശം"

(ഫാദർ വി. സി. ശമുവേൽ എം. എ. ബി. ഡി)

ഏപ്രിൽ 3-ാം തീയതിയിലെ ചർച്ചുവീക്കിലിയിൽ ശ്രീമാൻ ററി. കെ ജോസഫവർകൾ ബി. ഏ. എൽ. ററി എഴുതിയിരുന്ന പത്രാധിപർക്കുള്ള കത്തിൽ നൽകിയിരുന്ന ചില നിർദ്ദേശങ്ങൾ ഗ്രീക്കിലെ "ഹോമോ ഊസിയോസ്" മലയാളത്തിൽ വിവർത്തനം ചെയ്യുന്നതിനു് കുറെ സഹായകമാകാവുന്നതാണെന്നെനിക്കു തോന്നി. മൂലപദത്തിൻെറ ആശയം വ്യക്തമാക്കുവാൻ "സാരാംശ"വും "സമത്വവും പര്യാപ്തമല്ലായെന്നു സമ്മതിച്ചേതീരൂ. സാരാംശ"ത്തിനു പകരമായി "വസ്തുത്വ"വും,"സമത്വ"ത്തിനു് "അനന്യത്വവും" അദ്ദേഹം നിർദ്ദേശിച്ചിരിക്കുന്നു. ഇവ രണ്ടിനെയും കുറിച്ചു് തോന്നുന്ന ചില ആശയങ്ങൾ രേഖ ചെയ്തുകൊള്ളട്ടെ. ആദ്യമായി "അനന്യത്വം" പരിശോധിക്കാം.

"അനന്യത്വത്തിൻെറ അർത്ഥം അന്യത്വം (otherness) ഇല്ലാത്ത" എന്നാണെന്നു ഞാനനുമാനിക്കുന്നു. അന്യത്വം (otherness) ഇല്ലാത്ത" എന്നു പറഞ്ഞാൽ "sameness ഉള്ള എന്നാണല്ലോ വിവക്ഷിക്കുന്നതു്. ഗ്രീക്കിലേ ഹോമോസ് "samenss ഉള്ള' എന്നു തർജ്ജിമചെയ്യാവുന്നതാണു് അതു കൊണ്ടു് "അനന്യത്വം" നിഷേധക(negative) രൂപത്തിൽ ഗ്രീക്കിലെ ആശയം നൽകുന്നുണ്ടെന്നു പറയാം. എന്നാൽ വിശ്വാസപ്രമാണത്തിൽ അനന്യത്വം ചേർക്കുന്നതിനൊരു പ്രതിബന്ധമെനിക്കുതോന്നുന്നു. ഗ്രീക്കിലെ "ഹോമോ ഊസിയോസ്" നിഷേധകരൂപമല്ല (affirmative)രൂപ

മാണ്. മലയാളത്തിലുമാരൂപം തന്നെ ചേർക്കുവാനാണ് ശ്രമിക്കേണ്ടത്. Sameness ന്റെ അർത്ഥം വെളിവാക്കുന്ന ഒരു ലളിതമായ പദം വിശ്വാസപ്രമാണത്തിലെ ചുററുപാടിനു യോജിച്ചവിധത്തിൽ കണ്ടുപിടിക്കുവാനാണ് നോക്കേണ്ടത്. ഗ്രീക്കിലേ ആശയം വ്യക്തമാക്കിക്കൊണ്ട് ആ വിശ്വാസപ്രമാണഭാഗം ഏതാണ്ടിങ്ങനെ ശുദ്ധമലയാളത്തിൽ തർജ്ജിമ ചെയ്യാം. ജനിച്ചവനും സൃഷ്ടിയല്ലാത്തവനും, പിതാവിന്റെ "സാരാംശം" തന്നെയുള്ളവനും,—"

"അനന്യത്വ"ത്തിനുദാഹരണമായി ചൂണ്ടിക്കാണിക്കുന്ന എബ്രായ ലേഖനത്തിലെ വാക്യവും "ഹോമോ ഊസിയോസും" തമ്മിൽ ബന്ധമുള്ളതായി ശ്രീ ജോസഫ് അവർകളുദ്ദേശിക്കുന്നില്ലെന്നു വിശ്വസിക്കുന്നു. യേശുക്രിസ്തു വ്യതിയാനരഹിതനായി എന്നും യഥാപ്രകാരമിരിക്കുന്നു എന്നു മാത്രമാണ് എബ്രായ ലേഖനത്തിലെ വാക്യസാരം. ഹോമോ ഊസിയോസിന്റെ അർത്ഥമതല്ല: പുത്രനാം ദൈവത്തിന്റെ ഊസിയാ പിതാവാം ദൈവത്തിന്റെ ഊസിയാ തന്നെയാണെന്നത്രെ.

"ഊസിയാ"യക്കു് തർജ്ജിമയായി "വസ്തുത്വം" അദ്ദേഹം നിർദ്ദേശിക്കുന്നു. എന്നാലതിനു് thinghood materiality എന്ന അർത്ഥമല്ലേ ഉള്ളു? "ഊസിയാ" യുടെ വേദശാസ്ത്രപരമായ അർത്ഥമതല്ല. അതിന്റെ തത്വശാസ്ത്രപരമായ അർത്ഥം കുറെ വ്യക്തമാക്കുവാൻ ശ്രമിച്ചുകൊണ്ടു മുമ്പൊരു ലേഖനം ഞാനെഴുതിയിരുന്നു. വേദശാസ്ത്രപരമായി വി. അത്താനാസ്യോസ് ആദിയായ ക്രിസ്തീയപണ്ഡിതന്മാർ "ഊസിയാ"യ്ക്കു ഗ്രീക്കിൽ നൽകിയ അർത്ഥം "റൊ ഓൻ" (To' on') എന്നായിരുന്നു. അതിന്റെ അർത്ഥം ഇംഗ്ലീഷിൽ that which is, അഥവാ Being എന്നാണ്. പുറപ്പാട്ടു പുസ്തകം 3; 14-ൽ കാണുന്ന "ഞാനാകുന്നവൻ ഞാനാകുന്നു" (I am that I am) എന്ന ഭാഗമാണവർ അതിനാധാരമായി എടുക്കുന്നതു്. ഈ ആശയം വ്യക്തമാക്കുവാൻ "വസ്തുത്വം" ഒട്ടും തന്നെ പര്യാപ്തമല്ല.

ഇംഗ്ലീഷിലെ substance, essence ഇവ രണ്ടും ലത്തീനിൽനിന്നും വന്നവയാണ്. അർത്ഥം സംബന്ധിച്ചു് അവ തമ്മിൽ കാര്യമായ വ്യത്യാസമില്ല. ആദ്യകാലങ്ങളിൽ തത്വചിന്താപരമായി കൂടുതൽ പ്രാധാന്യമുണ്ടായിരുന്നതു് substance-നായിരുന്നു. സാധാരണഭാഷാപ്രയോഗത്തിൽ substance വസ്തു എന്ന അർത്ഥത്തിൽ ഉപയോഗിക്കാറുണ്ട്. എന്നാലതു തത്വചിന്തയിൽ ഉപയോഗിച്ചുപോന്നതു് അതിന്റെ മൂലാർത്ഥത്തോടു യോജിച്ചായിരുന്നു. മൂലാർത്ഥം, that which stands under; that which underlies എന്നാണ്. തത്വചിന്തയിലെ പ്രയോഗത്തിനു് ഉദാഹരണം പറയാം. മേശ ഒരു വസ്തുവാണ്. എന്നാൽ അതിൽ വസ്തുത്വം സ്ഥിതിചെയ്യുന്നതുകൊണ്ടല്ല അതിനെ മേശ എന്നു നാമകരണം ചെയ്യുന്നതു്. ഒരു വസ്തുവിനെ മേശയാക്കിത്തീർക്കുന്ന രൂപവിശേഷം (form) അതിലുള്ളതുകൊണ്ടാണ്. മേശയുടെ substance വസ്തുത്വമല്ല; മേശത്വമാണെന്നു പറയാം. substance നെക്കുറിച്ചു വളരെ എഴുതുവാനുണ്ടെങ്കിലും സമയമനുവദിക്കായ്കയാലതിനിവിടെ ഉദ്യമിക്കുന്നില്ല. പുരാതന ക്രൈസ്തവചിന്തകന്മാരുടെ എഴുത്തുകൾ ഗ്രീക്കിൽനിന്നും ലത്തീനിൽ നിന്നും ഇംഗ്ലീഷിൽ തർജ്ജമചെയ്തിട്ടുള്ള ഗ്രന്ഥങ്ങളിൽ Co- essential, Con-substantial ഇവ സർവ്വസാധാരണമായി കാണാം.

ഒരു വാക്കിൽ പറഞ്ഞാൽ ദൈവത്തിന്റെ substance ദൈവത്വമാണ്. അതുകൊണ്ട് ദൈവം substance ആണോ എന്നു ചോദിച്ചാൽ ഉത്തരം നൽകാവുന്നതു്, അതെ എന്നത്രെ. എന്നാൽ അതു് "വസ്തുത്വം" എന്നു് അർത്ഥത്തിലല്ല. ദൈവം വസ്തുവും അവസ്തുവും അല്ല. ദൈവം ദൈവത്വമാണ്. ഈ അർത്ഥം ഗ്രഹിക്കുന്ന പക്ഷം, ദൈവത്തിനു് substance ഉണ്ടോ എന്ന ചോദ്യമേ പിശകാണ്. കാരണം ദൈവത്തിൽ substance എന്നും സ്ഥിതിത്വം (existence) എന്നുമുള്ള വ്യത്യാസമില്ല. സൃഷ്ടിക്കപ്പെട്ട ഏതു വസ്തുവിനേക്കുറിച്ചും ആ വ്യത്യാസം ദർശിക്കാം. ഉദാഹരണമായി ഒരു മേശയുണ്ടാകുന്നതിനു മുമ്പുതന്നെ അതിന്റെ രൂപവും വലിപ്പവുമെല്ലാം നാം ചിന്തിക്കുന്നുണ്ടല്ലോ. നാം മനസ്സുകൊണ്ടു ദർശിക്കുന്ന മേശയാണ് നാം പണിതുണ്ടാക്കുന്നതു്. നമ്മുടെ മനസ്സിൽ ദൈവത്തെക്കുറിച്ചു നാം കാണുന്ന ചില ആദർശങ്ങൾ മൂർത്തീകരണം പ്രാപിച്ചു എന്നു സങ്കൽപ്പിക്കുന്നതല്ല ദൈവം. തിരുമേനി നിത്യനായി substance ഉം സ്ഥിതിത്വവും ഒരുമിച്ചു ചേർന്നു നിൽക്കുന്നു. അതുകൊണ്ട് ദൈവത്വം എന്ന അർത്ഥത്തിൽ ദൈവത്തിനു snbstance ഉണ്ടോ എന്നു ചോദിക്കാവുന്നതേ അല്ല.

പുത്രനാം ദൈവത്തിന്റെ "സാരാംശം" പിതാവാം ദൈവത്തിന്റെ "സാരാംശം" തന്നെയെന്നു പറഞ്ഞാൽ, പുത്രന്റെ ദൈവത്വം പിതാവിന്റെ ദൈവത്വം തന്നെ എന്നർത്ഥം. "മേശ" എന്ന വർഗ്ഗനാമത്തിൽ പെട്ടവയായി അനേകമേശകളുണ്ട്. അതുപോലെ "ദൈവത്വം എന്ന വർഗ്ഗനാമത്തിൽ പെട്ട പിതാവും പുത്രനും പരിശുദ്ധാത്മാവും നിൽക്കുന്നു എന്നല്ല. അങ്ങനെ പറഞ്ഞാൽ അതു് ത്രൈദൈവവിശ്വാസമാണ്; ത്രിത്വവിശ്വാസമല്ല. മേശയുടെ ഉദാഹരണം നോക്കുക. രണ്ടു മേശകൾ തമ്മിലുള്ള ബന്ധം അവയ്ക്കു രണ്ടിനും പൊതുവായുള്ള "മേശത്വം" ആണ്. മേശത്വം രണ്ടിനും അതീതമായി സ്ഥിതിചെയ്യുന്നു. ദൈവം അങ്ങനെയല്ല.

---

(6–ാംപേജിൽ നിന്നും തുടർച്ച)

ളുടെ പ്രത്യേകതകളെ ആദരപൂർവ്വം പഠിക്കുവാനുള്ള ഒരു മനോഭാവം നാം പരിപോഷിപ്പിച്ചു വളർത്തണമെന്നുള്ള തത്വം ലോകസഭാകൗൺസിലിന്റെ മർമ്മപ്രധാനമായ ഒരു തത്വമാണ്. അതിനുള്ള കഴിവു നാം അഭിവൃദ്ധിപ്പെടുത്തുന്നതു സ്വന്ത സഭയോടുള്ള ഉത്തരവാദിത്വങ്ങളേയും, അതിന്റെ പ്രാധാന്യതയേയും വിസ്മരിച്ചുകൊണ്ടായിരിക്കരുതുതാനും. എന്നാൽ സർവ്വവും നാം അറിഞ്ഞുകഴിഞ്ഞു, സർവ്വനന്മയും നമുക്കുണ്ട്. നമ്മുടെ സഭയ്ക്കു വന്നു ചേരുന്ന ആപത്തുകൾക്കും കുറവുകൾക്കും എല്ലാം കാരണക്കാർ മററു സഭക്കാരാണ് എന്നിങ്ങനെയെല്ലാം ചിന്തിച്ചു പെരുമാറുന്നതു സഭാസൗഹാർദ്ദതയ്ക്കു പററിയ മനോഭാവമല്ല. ഇതര മതങ്ങളോടും അങ്ങനെയുള്ള ഒരു മനോഭാവം പുലർത്തുന്നതു ഡോ. രാധാകൃഷ്ണൻ വാദിക്കുന്ന "ലോകസംഗ്രഹാ" ദർശത്തിനു യോജിച്ചതല്ല. ആററംയുഗത്തിൽ മനുഷ്യലോകം നിലനിന്നു പോകണമെങ്കിൽ ആദ്ധ്യാത്മികമായ മൂലതത്വങ്ങളും, ഈശ്വരവിശ്വാസവും പുലർത്തുന്ന മതങ്ങൾ തമ്മിൽ ഒരു സൗഹാർദ്ദ്യവും, സഹകരണ മനോഭാവവും പുലർത്താതെ തരമില്ല. എല്ലാ ക്രൈസ്തവസഭകൾ തമ്മിൽ ആ മനോഭാവം പുലർത്തിയില്ലെങ്കിൽ, എല്ലാ മതങ്ങൾ തമ്മിൽ അതു സാധിക്കുവാൻ കൂടുതൽ വിഷമതരമായിരിക്കുമെന്നുള്ളതിനു സംശയമില്ല.

## പത്രാധിപർകള്ള കത്തു്

സർ,

മാർച്ചുമാസം 20–ാം തീയതിയിലെ ചർച്ചുവീക്കിലി ഇന്നെനിക്കു കിട്ടിയപ്പോൾ ബ.എം.വി. ജോർജ്ജ് ശെമ്മാശനവർകളെഴുതിയിരുന്ന പത്രാധിപക്കുള്ള കത്തുവായിച്ചപ്പോൾ ഒരു സംഗതി വിശദമാക്കേണ്ടതാണെന്നു തോന്നി. അറിയോസ്യചരിത്രം വളരെ ദീർഘമായി പ്രതിപാദിക്കേണ്ട ഒന്നാണ്. എങ്കിലും നിഖ്യാസുന്നഹദോസിൽ അറിയോസുകൂട്ടർ "ഹോമോയി ഊസിയോസ്" എന്ന പദമാണ് ഉപയോഗിച്ചത്. അതിനു പകരമായി അത്താനാസ്യോസ് ശെമ്മാശനും മററു് ഓർത്തഡോക്സ് വിശ്വാസികളും ഉപയോഗിച്ച പദം "ഹോമോ ഊസി

---

susbstance (ദൈവത്വം) ഉം സ്ഥിതിത്വവും തമ്മിൽ യാതൊരന്തരവുമില്ലാതെ, സർവ്വവസ്തുക്കളുടെയും വർഗ്ഗങ്ങളുടെയും സ്രഷ്ടാവും ഭരണകർത്താവുമായ നിത്യേകദൈവം, സ്ഥലകാലങ്ങൾക്കു് അതീതനായി, നിലനിൽക്കുന്നു. ആ ഏകദൈവത്തിന്റെ substance പരിപൂർണ്ണമായി പിതാവിലുണ്ടു്. പിതാവിൽ സ്ഥിതിചെയ്യുന്ന ആ ഏകദൈവത്വം തന്നെ യാതൊരു കുറവും കൂടാതെ പുത്രനിലും പരിശുദ്ധാത്മാവിലും നിത്യമായി സ്ഥിതിചെയ്യുന്നു. അങ്ങനെ നിത്യേകദൈവം നിത്യത്രിത്വമാണ്.

ത്രിത്വ വിശ്വാസവ്യാഖ്യാനത്തിനു് അടിസ്ഥാനമായിരിക്കുന്ന പദപ്രയോഗമാണ് "ഹോമോ ഊസിയോസ്." അതിന്റെ വെളിച്ചത്തിൽ മാത്രമേ മനുഷ്യാവതാരം, സഭ, കൂദാശകൾ, സാമൂഹ്യ സാമ്പത്തിക രാഷ്ട്രീയ രംഗങ്ങളിൽ നാം നിർവ്വഹിക്കേണ്ട ചുമതലകൾ, നിത്യക്രിസ്തീയപ്രത്യാശ, ആദിയായവ ക്രിസ്ത്യാനിക്കു മനസ്സിലാക്കുവാൻ സാധിക്കയുള്ളൂ. ഇവ ഓരോന്നിനേയും കുറിച്ചു് അതിദീർഘം പ്രതിപാദിക്കേണ്ടതുണ്ടു്. ഇത്ര കേന്ദ്ര പ്രാധാന്യമർഹിക്കുന്ന ഒരു വിഷയത്തെപ്പററി ചർച്ചുവീക്കിലി വായനക്കാരിൽ സ്വല്പമെങ്കിലും ബോധമുണർത്തണമെന്നുള്ള ഉദ്ദേശത്തോടെ മാത്രമാണ് ഇതിനേക്കുറിച്ചു് ഇതിനകം പലതവണ ചിലവശങ്ങൾ ഞാനെഴുതിയതു്. ആരുടെയും ആശയഗതികളെ വിമർശിക്കുവാനല്ല. സമയം കിട്ടുമ്പോൾ ഈ വിഷയങ്ങൾ ഓരോന്നിനേയുംകുറിച്ചു് കൂടുതലെഴുതിക്കൊള്ളാം.

യോസ്"........എന്ന പ്രസ്താവനയുടെ ആധാരം മനസ്സിലാകുന്നില്ല. അറിയോസുകൂട്ടർ "ഹോമോയി ഊസിയോസ്" ഒരു കാലത്തുമുപയോഗിച്ചിട്ടില്ല. പുത്രൻ സൃഷ്ടിയാണെന്നു വിശ്വസിച്ചുപോന്ന അവരുടെ തത്വമനുസരിച്ചു് പ്രയോഗിക്കാവുന്ന ഒരു പദമേ അല്ല അതു്. നിഖ്യാസുന്നഹദോസുകാലത്തു് "ഹോമോയി ഊസിയോസ്" എന്ന പദമാരും നിർദ്ദേശിച്ചിട്ടുള്ളതല്ല. ആദ്യമായി ആ പദം നിർദ്ദേശിച്ചതു് 358—ൽ മാത്രമാണ്. 325–ൽ കൂടിയ നിഖ്യാസുന്നഹദോസുകാലത്തു് വി. അത്താനാസ്യോസ് ഒരു ശെമ്മാശനായിരുന്നു. 328—ൽ അദ്ദേഹം അലക്സന്ത്രിയായിലെ മേൽപ്പട്ടക്കാരനായി അവരോധിക്കപ്പെട്ടു. അത്താനാസ്യോസ് ശെമ്മാശ്ശൻ "ഹോമോയി ഊസിയോസ്" എന്ന പദം ത്യജിച്ചു് "ഹോമോ ഊസിയോസ്" സ്വീകരിച്ചില്ല.

"ഹോമോ ഊസിയോസ്" എന്ന പദം നിഖ്യാസുന്നഹദോസ് ഔദ്യോഗികമായി അംഗീകരിച്ചു. എന്നാലതിനുവേണ്ടി വാദിച്ചു് വിശ്വാസപ്രമാണത്തിലതു ചേർക്കുവാൻ യത്നിച്ചതു് ആ സുന്നഹദോസിൽ സംബന്ധിച്ചിരുന്ന പിതാക്കന്മാരിലൊരു മുപ്പതു പേർ മാത്രമായിരുന്നു. ബാക്കിയുള്ളവർക്കു് ആ പദത്തിന്റെ അർത്ഥത്തെപ്പററി വളരെ ആശങ്കകളുണ്ടായിരുന്നു. മൂന്നാം നൂററാണ്ടിന്റെ ആദ്യഘട്ടത്തിൽ ആഫ്റിക്കയിൽ വിഖ്യാതനായിത്തീർന്ന തെർത്തല്യാനോസ് (Tertullian) ലത്തീൻഭാഷയിൽ പ്രചരിപ്പിച്ച ഒരു പദത്തിന്റെ ഗ്രീക്കു തർജ്ജമയായിരുന്നു. "ഹോമോഊസിയോസ്" അതു പൗരസ്ത്യനാട്ടുകളിൽ കേട്ടിരുന്ന ഒരു വേദശാസ്ത്രപരമായ പ്രയോഗമല്ലായിരുന്നു. അതിനെക്കുറിച്ചു പൗരസ്ത്യർക്കു പല അഭിപ്രായവ്യത്യാസങ്ങളുണ്ടായിരുന്നതിൽ വളരെ പ്രാധാന്യമർഹിക്കുന്നതു്, അതു സബല്ല്യോസിന്റെ ദുരുപദേശത്തിനു വഴിതെളിക്കുമെന്നായിരുന്നു.

നിഖ്യാസുന്നഹദോസു കഴിഞ്ഞു് ഒരു ചുരുങ്ങിയ കാലം കൊണ്ടു് അറിയോസ്യർ പൗരസ്ത്യനാട്ടുകളിലെ ബഹുഭൂരിപക്ഷം മേൽപ്പട്ടക്കാരും "ഹോമോ ഊസിയോസി"നെക്കുറിച്ചുണ്ടായിരുന്ന ഭയത്തെ മറപിടിച്ചു്, അവരുടെ പിന്തുണയോടുകൂടെ ആ പദം ദൂരീകരിക്കുവാൻ ഭഗീരഥയത്നം ചെയ്തുപോന്നു. കുസ്തന്തീനോസു രാജാവിന്റെ മകനായിരുന്ന കോൺസ്റ്റാൻഷ്യസ് (Constantius) രാജ്യഭാരം കയ്യേററതുമുതൽ അറിയോസ്യരെ സഹായിച്ചുതുടങ്ങി. പൗരസ്ത്യനാട്ടുകളിലെ മിക്ക നേതാക്കന്മാരും അറിയോസ്യരായിരുന്നില്ല. അവർക്കു് "ഹോമോ ഊസിയോസി"നെക്കുറിച്ചു ഭയമായിരുന്നു എന്നതാണ് പരമാർത്ഥം, 357–ൽ അറിയോസ്യർ തങ്ങളുടെ വിശ്വാസം പരിപൂർണ്ണമായി ചേർത്ത ഒരു പ്രസ്താവന പുറപ്പെടുവിച്ചു. അതു ദുസ്സഹമായി തോന്നിയ പൗരസ്ത്യരിൽ ചില പ്രമുഖന്മാർ 358–ൽ അൻസൈറാ (Ancyra) എന്ന സ്ഥലത്തുകൂടി നിർദ്ദേശിച്ച പദമാണ് "ഹോമോയിഊസിയോസ്". അതു നിർദ്ദേശിച്ചുകൊണ്ടു "ഹോമോ ഊസിയോസ്" എന്ന പദത്തെപ്പററിയുള്ള അവരുടെ ഭയവും വ്യക്തമാക്കി. അവരാരുംതന്നെ അറിയോസ്യരല്ലായിരുന്നു. സബേല്ല്യോപദേശം ഭയന്ന സത്യവിശ്വാസികളായിരുന്നു.

അവരുടെ സത്യവിശ്വാസത്തെ ആദരിച്ചും "ഹോമോ ഊസിയോസി"ന്റെ അർത്ഥംവെളിവാക്കിയും, "ഹോമോയി ഊസിയോസി"ന്റെ വൈകല്യം ചൂണ്ടിക്കാണിച്ചും, വി. അത്താനാസ്യോസും, വി. ഹിലറി (St. Hialry of poitiers) യും അതിനെത്തുടർന്നു് ഗ്രന്ഥങ്ങളെഴുതി. അതിന്റെഫലമായി "ഹോമോയിഊസിയോസ്" നിർദ്ദേശിച്ചവർ ക്രമേണയായി "ഹോമോ ഊസിയോസ്" അംഗീകരിച്ചു. അവരിലൊരാളാണ് അന്ത്യോക്യായിലെ വി. മീലിത്തോസ്.

ഈ വിഷയത്തെക്കുറിച്ചു് കൂടുതൽ പഠിക്കണമെന്നാഗ്രഹിക്കുന്നവരുടെ പ്രയോജനത്തിനായി ഇംഗ്ളീഷിൽ കിട്ടാവുന്ന ഏററം നല്ല ചില ഗ്രന്ഥങ്ങളുടെ പേരുകൾ ചുവടേ ചേർക്കുന്നു.

1. Ecclesiastical History of Socrates Nicene and Post-Nicene Fathers (Second series) Vol. 2.
2. Introduction by Archibold Robertson to the works of St. Athanasius, in Nicene and Post-Nicene Fathers (second series) Vol. 4
3. De Synodis by St. Athanasius, in the same Volume.
5. Works of St. Hilary of Poitiers, In the Ni[illegible]ne and Post-Nicene Fathers Vo[illegible]9.
6. A History [illegible] the Church, by B. J. Kidd Vol. 2
7. Studies in Ananism, by H. M. Gwatkin.
8. Meaning of Homoousios in the Constantinopolitan Creed, by Bethune-Baker.

(വി. സി. ശമുവേലച്ചൻ.

ന്യൂയോർക്ക് മെയ് 17.)

Licence No. 498 Dated 20-8-1946 M.Reg. 852

# THE CHURCH WEEKLY

യുവജനപംക്തി

## വി.യോഹന്നാന്റെ സുവിശേഷം

മററു് അപ്പോസ്തോലന്മാരുടെ മരണശേഷവും വളരെ ദീർഘനാളത്തേക്കു യോഹന്നാൻ അപ്പോസ്തോലൻ ജീവിച്ചിരുന്നുവെന്നാണു് വിശ്വസിക്കപ്പെട്ടുപോരുന്നതു്. വളരെ നാളത്തേക്കു അദ്ദേഹം പഠിപ്പിച്ചുകൊണ്ടിരുന്നുവെങ്കിലും യാതൊരു പുസ്തകവും എഴുതിയിരുന്നില്ല. ഈ കാലഘട്ടത്തിൽ മററു മൂന്നു സുവിശേഷങ്ങളും സർവ്വസാധാരണമായി സഭയിൽ ഉപയോഗത്തിലിരുന്നു. അവ നല്ല പുസ്തകങ്ങളാണെന്നും മറെറാരു പുസ്തകം കൂടി എഴുതേണ്ട ആവശ്യമില്ലെന്നും അദ്ദേഹത്തിനു തോന്നിയിരിക്കണം. എന്നാൽ അദ്ദേഹത്തിന്റെ ഓർമ്മയിലുണ്ടായിരുന്നവയും മററു സുവിശേഷകന്മാർ രേഖപ്പെടുത്തിയിട്ടില്ലാത്തവയുമായ സുപ്രധാനങ്ങളായ പല കാര്യങ്ങളുമുണ്ടായിരുന്നു. അവ കൂട്ടിച്ചേർത്തു മററു സുവിശേഷങ്ങളെ പൂർത്തീകരിക്കുക മാത്രമല്ല, വി. യോഹന്നാൻ ചെയ്തതു്. അദ്ദേഹത്തിന്റെ ജീവിതത്തിന്റെ അന്തിമഘട്ടമായപ്പോഴേക്കും പല വേദവിപരീതങ്ങളും സഭയിൽ വളർന്നുവരുവാൻ തുടങ്ങി. ഇതു അദ്ദേഹത്തെ വളരെഅധികം ഭാരപ്പെടുത്തി. അപ്പോസ്തോലന്മാരുടെ ഉപദേശങ്ങളെ തകിടം മറിക്കുന്ന ഈ ദുരുപദേശക്കാർ ദൈവപുത്രൻ മനുഷ്യനായിത്തീർന്നുവെന്നുള്ള പരമാർത്ഥംപോലും നിഷേധിക്കുവാൻ തുടങ്ങി. വി. യോഹന്നാന്റെ ഒന്നാമത്തെ ലേഖനത്തിൽ ഇതേസംബന്ധിച്ചാണു അദ്ദേഹം പ്രധാനമായി പ്രതിപാദിക്കുന്നതു്. ഈ ദുരുപദേശങ്ങളുടെ വെളിച്ചത്തിലാണു് സുവിശേഷവും എഴുതിയിട്ടുള്ളതെന്നു നാം മനസ്സിലാക്കിയിരിക്കണം. "യേശു ദൈവപുത്രനായ ക്രിസ്തുവെന്നു നിങ്ങൾ വിശ്വസിക്കേണ്ടതിനും വിശ്വസിച്ചിട്ടു് അവന്റെ നാമത്തിൽ നിങ്ങൾക്കു ജീവൻ ഉണ്ടാകേണ്ടതിനും ഇതു എഴുതിയിരിക്കുന്നു" എന്നു് അദ്ദേഹം സ്പഷ്ടമായി പറയുന്നുണ്ടു്.

(യോഹ 20.31)

യോഹന്നാൻ സ്നാപകന്റെ പ്രസംഗത്തോടുകൂടിയാണു് മർക്കോസിന്റെ സുവിശേഷം ആരംഭിക്കുന്നതു്. വി. ലൂക്കോസ് യേശുക്രിസ്തുവിന്റെ ജനനം മുതലുള്ള കാര്യങ്ങൾ വിവരിക്കുന്നുണ്ടു്. വി. മത്തായി അബ്രഹാമിൽ നിന്നുള്ള കർത്താവിന്റെ പിൻതുടർച്ചയോടുകൂടി ആരംഭിക്കുന്നു. എന്നാൽ വി. യോഹന്നാനാകട്ടെ പഴയ നിയമത്തിന്റെ ആരംഭത്തിലേക്കു കടന്നു ആദിമുതലുള്ള കാര്യങ്ങൾ വിവരിക്കുന്നു. "ആദിയിൽ വചനമുണ്ടായിരുന്നു(1.1) ദൈവത്തിന്റെ നിത്യമായ ജീവിതത്തിന്റെ പശ്ചാത്തലത്തിലാണു് യേശുക്രിസ്തുവിന്റെ ഈലോകജീവിതം വെളിപ്പെടുത്തിയിരിക്കുന്നതു്. "വചനം ദൈവത്തോടുകൂടെയായിരുന്നു. വചനം ദൈവവുമായിരുന്നു." തിരുഅവതാരത്തിന്റെ യാഥാർത്ഥ്യം വളരെ വ്യക്തമായി ഇവിടെ വെളിപ്പെടുത്തിയിട്ടുണ്ടു്. വചനം ജഡമായിത്തീർന്നു, നമ്മുടെയിടയിൽ വസിച്ചു" ഈ ഒരു മുഖവുരയോടു കൂടിയാണു് യേശുക്രിസ്തുവിന്റെ മഹിമ ലോകത്തിനു വെളിപ്പെട്ടതു് എപ്രകാരമാണെന്നു കാണിക്കുവാൻ വി. യോഹന്നാൻ ശ്രമിക്കുന്നതു്. യേശുശുക്രിസ്തുവിന്റെ ജീവിതത്തെപ്പററി അനേക കാര്യങ്ങൾ പറയാമായിരുന്നെങ്കിലും തന്റെ പ്രത്യേക വിഷയത്തിനു ഉപോത്ബലകമായ കാര്യങ്ങൾ മാത്രം തെരഞ്ഞെടുക്കുകയാണു് വിശുദ്ധയോഹന്നാൻ ചെയ്തിരിക്കുന്നതു്. ക്രിസ്തുവിന്റെ അതിശയ പ്രവൃത്തികളിൽ ഏഴെണ്ണം മാത്രമേ അദ്ദേഹം രേഖപ്പെടുത്തുന്നുള്ളു. അവകളെ അത്ഭുതങ്ങളെന്നല്ല അടയാളങ്ങളെന്നാണു് നാമകരണം ചെയ്തിരിക്കുന്നതു്. യേശുക്രിസ്തുവിന്റെ മഹിമയും ദിവ്യത്വവും വെളിപ്പെടുത്തുന്നതിനുള്ള അടയാളങ്ങളാണവ.

മററു സുവിശേഷങ്ങളിലെപ്പോലെ തന്നെ ഈ സുവിശേഷത്തിന്റെയും മർമ്മം യേശുക്രിസ്തുവിന്റെ മരണവും ഉയിർത്തെഴുന്നേല്പുമാണു്. ചില കാര്യങ്ങൾ കൂടുതൽ വ്യക്തമാക്കുന്നതിനു പിന്നീടു കൂട്ടിച്ചേർത്തതാണു് അവസാനത്തെ അദ്ധ്യായം.



Printed and Published by N. M. Abrham B. A. at the Malayala Manoram Press, Kottayam.